

# മലങ്കരസഭ

ജൂൺ 1998



**ജൂലൈ 3 മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ**

ജീവിത വിജയത്തിനും സംതൃപ്തിക്കും
സൗഖ്യത്തിനും, കഷ്ടനഷ്ടങ്ങളിൽ നിന്നുള്ള
സൗഭാഗ്യത്തിനും ധൈര്യത്തിനും മനഃശക്തിക്കും നന്ദി











*Mrs. & Mr. T.V. Verghese,*
*Mrs & Mr. T.V. Geevarghese & Family,*
*Gregory, Maria, anna*
*Trichur*






# മലങ്കര സഭ

ദേവലോകം കോട്ടയം - 686038

ലക്കം:6 പുസ്തകം:54

ജൂൺ 1998




**PATRON SAINT**




*Type Setting*
*UMCS, PTA. Tel: 324068*


# പൊഖ്റാന്റെ പൊയ്മുഖം

ഫാ. ടി.എ. ഇടയാടി

നമ്മുടെ മലയോരങ്ങളിൽ താമസിക്കുന്ന കുടിയേറ്റ കർഷകർ രാത്രികാലങ്ങളിൽ വന്യമൃഗങ്ങളെ പേടിച്ച്. കൃഷിയങ്ങളെ സംരക്ഷിക്കുവാനായി ഏറുപടക്കങ്ങളും അമിട്ടും പൊട്ടിക്കും. ഈ ശബ്ദം കേട്ട് വന്യമൃഗങ്ങൾ ഭയന്ന് ഓടും. ഇന്ത്യ ആണവസ്ഫോടനം നടത്തി കഴിഞ്ഞുണ്ടായ ചില പ്രസ്താവനകൾ കേട്ടപ്പോൾ എനിക്ക് തോന്നിയത് ഈ സംഭവമാണ്. "അയൽ രാജ്യങ്ങൾ നടുങ്ങി," "ലോകരാഷ്ട്രങ്ങൾ ഞെട്ടിവിറച്ചു," "ഇന്ത്യ വൻ ശക്തിയായി" തുടങ്ങിയ ശീർഷകങ്ങളുമായി മാദ്ധ്യമങ്ങളും രംഗത്തെത്തി. അണുബോംബ് സ്ഫോടനങ്ങളെ അനുകൂലിക്കുന്നവരുടെയും പ്രതികൂലിക്കുന്നവരുടേയും പ്രസ്താവനകൾ നാം ഒത്തിരി കേട്ടുകഴിഞ്ഞു. രാജ്യം കൈവരിച്ച നേട്ടങ്ങളിൽ അഭിമാനിക്കേണ്ടവയിൽ നമുക്ക് അഭിമാനിക്കാം. ഒരു രാജ്യത്തെ ഒന്നാം നിരയിലേക്ക് ഉയർത്തുവാൻ ആ രാജ്യത്തിന്റെ ആണവസ്ഫോടനങ്ങളാണോ മാനദണ്ഡം.......? ശക്തിയും അഭിമാനവും ആത്മവിശ്വാസവും തെളിയിക്കേണ്ടത് സ്ഫോടനങ്ങളിലൂടെയാണോ? ഇത് ആഭ്യന്തര കലാപങ്ങളിൽ നിന്നും ഭരണപരമായ അസ്ഥിരതകളിൽ നിന്നും ജനശ്രദ്ധതിരിക്കുവാനുള്ള ഒരു ഉപാധി എന്ന് നമുക്കറിയാം.

ഒരു രാജ്യത്തിന്റെ പ്രാഥമിക ലക്ഷ്യം ശത്രുക്കളെ പേടിപ്പിക്കലാണോ? കോടിക്കണക്കിന് മനുഷ്യർ പ്രാഥമിക ആവശ്യങ്ങൾ നിറവേറ്റാൻ ബദ്ധപ്പെടുമ്പോൾ രാജ്യത്തിന്റെ സമ്പത്തിനെ ആയുധ സന്നാഹങ്ങൾക്ക് തിരിച്ചുവിടുന്നത് പഴയ നീറോചക്രവർത്തിയുടെ പുതിയ അവതാരമല്ലേ.?

കോടിക്കണക്കിന് രൂപയുടെ വിദേശക്കടത്തിൽ മാത്രമല്ല ശുദ്ധജലവിതരണത്തിലും, സാനിട്ടേഷൻ ആവശ്യങ്ങൾക്കും, പോഷകാഹാര സമ്പാദനത്തിനുമായി വിദേശസഹായങ്ങളെ കൈയ്യാട്ടി വിളിക്കുന്ന നമ്മൾക്ക് എങ്ങനെയാണ് അഭിമാനിക്കാൻ സാധിക്കുന്നത്. ജൈവ അസംസ്കൃതവസ്തുക്കൾ മാത്രമല്ല ബുദ്ധിയെയും കയറ്റി അയയ്ക്കുന്ന വാണിജ്യ സംസ്കാരത്തിലാണ് നാം നിൽക്കുന്നത്.

നാം ആരുടെയും മുമ്പിൽ തലകുനിക്കേണ്ട, ഒരു രാജ്യവും നമ്മെ നിയന്ത്രിക്കുകയും വേണ്ട. അതോടൊപ്പം ആരുടെയും സഹായവും ആവശ്യമില്ല എന്ന് പറയുവാൻ സാധിക്കണം. അതിന് കഴിയണമെങ്കിൽ നാം ചിലത് ചെയ്യണം.

1. അടിസ്ഥാന ആവശ്യങ്ങളിലെങ്കിലും സ്വയംപര്യാപ്തത നേടുവാനുള്ള തീവ്രശ്രമം.
2. കയറ്റിഅയയ്ക്കുന്ന ബുദ്ധിജീവികളെ ഭാരതത്തിന്റെ

# ഇതളുകൾ



സമഗ്രപുരോഗതിക്ക് ഉപയോഗിക്കുക. മികച്ച വേതനവും, സുരക്ഷയും പ്രോത്സാഹനവും, സ്വാതന്ത്ര്യവും അവർക്കു കൊടുക്കുക.

3. സാധാരണക്കാരന്റെ രക്തമൂറ്റി തടിച്ചുകൊഴുക്കുന്ന ബ്യൂറോക്രാറ്റുകളെ കർത്തവ്യബോധത്തിലേക്ക് മടക്കികൊണ്ടുവരിക.

4. ഭയത്തിന്റെയും അന്യതാബോധത്തിന്റെയും പരിരംഭണത്തിൽപ്പെട്ടുഴലുന്ന ദുർബലവിഭാഗങ്ങൾക്കും ന്യൂനപക്ഷങ്ങൾക്കും നീതി ലഭിക്കുമെന്ന് ഉറപ്പാക്കുക.

5. സാമ്പത്തിക, സാമൂഹിക, രാഷ്ട്രീയ, പ്രതിരോധ വളർച്ചകളുടെ ലക്ഷ്യം ജനനന്മയിലേക്ക് തിരിച്ചുവിടുക.

6. നാം മറന്നു പോകുന്ന ഭാരതസംസ്കാരത്തെ "ലോകാ സമസ്താ സുഖിനോ ഭവന്തു" എന്നുള്ളത് ആശയമല്ല. ലക്ഷ്യമാക്കി പ്രവർത്തിക്കുക.

സംതൃപ്ത ജനമാണ് രാജ്യത്തിന്റെ ശക്തി. സമാധാനവും നീതിയുക്തവുമായ ഭരണമാണ് നമ്മുടെ അഭിമാനം.

# സുവാർത്താചിന്തകൾ

ഡോ. ഫാ. ബി. വറുഗീസ്

## ജൂൺ 21: പെന്തിക്കൊസ്തിക്കുശേഷം മൂന്നാം ഞായർ (യോഹ. 6:35-46)

1. **അ**ഞ്ചപ്പം അയ്യായിരത്തിന് നൽകിയശേഷം കഫർന്നഹൂമിലെ സുനഗോഗിൽ വെച്ചു നടത്തിയ പ്രഭാഷണത്തിന്റെ ഭാഗമാണിത്. ഇതിനു മുമ്പുള്ള ഭാഗത്ത് (6:31-33) ജീവന്റെ അപ്പവും മന്നായും തമ്മിലുള്ള ബന്ധത്തെപ്പറ്റി കർത്താവ് പറയുന്നു. മരുഭൂമിയിൽ ഇസ്രായേൽ ജനതക്ക് ലഭ്യമായതാണ് മന്നാ, ദൈവത്തിന്റെ കരുതലിന്റെയും, പൈതൃകസ്നേഹത്തിന്റെയും അടയാളമായിരുന്നു അത്. "സ്വർഗ്ഗത്തിൽ നിന്നുള്ള അപ്പം" എന്നാണ് നെഹമ്യാവ് (9:15) മന്നായെ വിശേഷിപ്പിക്കുന്നത്. മശിഹായുടെ വരവിൽ വീണ്ടും മന്നാലഭ്യമാകുമെന്ന് യെഹൂദന്മാർ വിശ്വസിച്ചിരുന്നു (2ബാരൂക്ക്. 29:8). മശിഹായുടെ മുൻകുറിയായി മന്നായെ കർത്താവ് വിശദീകരിക്കുന്നത് ഈ പശ്ചാത്തലത്തിലാണ്. ഇസ്രായേലിന് പ്രതികൂല സാഹചര്യത്തിൽ മന്നാ ലഭിച്ചതുപോലെ, ദൈവത്തിന്റെ സ്നേഹത്തിന്റെയും കരുതലിന്റെയും അടയാളമായി ക്രിസ്തു ലോകത്തിൽ അവതരിച്ചിരിക്കുന്നു.

2. **"ഞാൻ ജീവന്റെ അപ്പം ആകുന്നു"** (6:35) യോഹന്നാന്റെ സുവിശേഷത്തിൽ "ഞാൻ.....ആകുന്നു" എന്ന ഏഴു പ്രസ്താവനകളാണല്ലോ നൽകിയിരിക്കുന്നത്. സീനായ് മലയിൽ ദൈവം മോശെക്കു മുൾപ്പടർപ്പിൽ പ്രത്യക്ഷനായി, "ഞാൻ ആകുന്നവൻ ഞാൻ ആകുന്നു" എന്നു പറഞ്ഞാണ് തന്റെ നാമം വെളിപ്പെടുത്തിയത്.

"ഞാൻ ആകുന്നു" (I Am) എന്നുള്ളത് യഹോവയുടെ നാമമാണ്. അതുപയോഗിച്ചാണ്ഞാൻ "ജീവന്റെ അപ്പമാകുന്നു" എന്നു ക്രിസ്തു പറയുന്നത്. പഴയനിയമത്തിൽ മോശെക്കു പ്രത്യക്ഷനായവൻ, ലോകത്തിൽ ജീവനും, സ്നേഹവും,നന്മയും ഉണ്ടാക്കുവാൻ ദേഹരൂപത്തിൽ അവതരിച്ചിരിക്കുന്നു എന്നാണ് ഈ പ്രസ്താവനയുടെ അർത്ഥം.

3. **ജീവന്റെ അപ്പം:** അപ്പം മനുഷ്യന്റെ അദ്ധ്വാനഫലമാണ്. നമ്മുടെ അദ്ധ്വാന ലക്ഷ്യം അപ്പം തേടുകയാണല്ലോ? അതിലുപരി ദൈവത്തെ തേടുകയാണ് ജീവിത ലക്ഷ്യമെന്ന് ഈ വാക്കുകൾ സൂചിപ്പിക്കുന്നു.

ജീവന്റെ അപ്പമായ ക്രിസ്തുവിനെ നമുക്ക് ലഭ്യമാകുന്നത് വി. കുർബ്ബാനയിലൂടെയാണ്. പുതിയ നിയമ ചിന്തയിൽ "ജീവൻ" ദൈവസാന്നിദ്ധ്യത്തിന്റെയും, ആത്മീയ ചൈതന്യത്തിന്റെയും സൂചനകൂടിയാണ്, അപ്പം മനുഷ്യന് അദ്ധ്വാനിക്കാനുള്ള ശക്തി നൽകുന്നതുപോലെ, ജീവന്റെ അപ്പം വിശ്വാസികൾക്ക് ആത്മീയ ശക്തി പ്രദാനം ചെയ്യുന്നു.

## ജൂൺ 28: പെന്തിക്കൊസ്തിക്കു ശേഷം നാലാം ഞായർ ലൂക്കോസ് 10:1-6; അ.പ്ര. 6:1-7

1. കർത്താവ് എഴുപതു പേരെ തെരഞ്ഞെടുത്ത് താൻ ചെയ്യുവാനുള്ള ഓരോ പട്ടണത്തിലേക്കും സ്ഥലത്തേ... തനിക്കു മുമ്പായി ഈരണ്ടായി അയക്കുന്നു "ദൈവരാ... സമീപിച്ചിരിക്കുന്നു" എന്നു പ്രസംഗിക്കുവാനാണ് അവ... അയച്ചത്. ദൈവരാജ്യത്തിന്റെ ശുശ്രൂഷക്കായി തന്റെ ശുശ്രൂഷയിൽ പങ്കുചേരുവാനായിട്ടാണ് എഴുപത് അറിയിപ്പുക...രെയും പന്ത്രണ്ട് ശിഷ്യൻമാരെയും താൻ തെരഞ്ഞെടുത്തത്. കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിനു ശേഷം, അപ്പൊസ്തോലന്മാർ പുതിയ പങ്കാളികളെ തെരഞ്ഞെടുക്കുന്നതിനെപ്പറ്റിയാണ് വടക്കെ നടയിലെ വായന (അ.പ്ര. 6:1-7). അപ്പൊസ്തോലൻ മാർ കൂട്ടാളികളായി, അവരുടെ ശുശ്രൂഷയിൽ സഹായികളായി ഏഴു "ശെമ്മാശ്ശന്മാരെ" തെരഞ്ഞെടുക്കുന്നു.

2. **അവരെ തെരഞ്ഞെടുക്കാനുള്ള സാഹചര്യം:** ആദിമ സഭയിൽ ആരാധനയുടെഭാഗമായി "സ്നേഹവിരുന്ന്" എന്നറിയപ്പെട്ടിരുന്ന ഒരു പൊതുഭക്ഷണം നടത്തിയിരുന്നു. അത് ക്രമമായി നടക്കുന്നതിനാണ് ("മേശയിൽ ശുശ്രൂഷിക്കുക") ഏഴുപേരെ തെരഞ്ഞെടുക്കുന്നത്. അപ്പൊസ്തോലിക സഭയിലും ചെറിയ അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായിരുന്നു. എന്നാൽ അതു പരിഹരിക്കുന്ന രീതി ശ്രദ്ധേയമാണ് (6:2). സഭയെ ആകമാനമായി വിളിച്ചു കൂട്ടി. ആലോചിച്ച് പ്രശ്നപരിഹാരം തേടുന്നു. അപ്പൊസ്തോലൻമാർ ഏകാധിപതികളായിരുന്നില്ല, സഭാംഗങ്ങളുടെ അഭിപ്രായത്തിന് അവർ പരമമായ പ്രാധാന്യം കൽപിച്ചിരുന്നു.

(6:2-4) അപ്പൊസ്തോലൻന്മാർ ഒരു പക്ഷെ അതുവരെ സ്നേഹവിരുന്നുകളിൽ മേശയിൽ ശുശ്രൂഷിച്ചിരുന്നിരിക്കാം. അവരുടെ ആ ജോലി പുതിയ ആളുകളെ ഏൽപ്പിക്കുന്നു. ഉത്തരവാദിത്തങ്ങൾ പങ്കിടുന്നത്, അതായത് മറ്റുള്ളവർക്ക് അവസരങ്ങൾ നൽകുന്നത് നല്ല നേതൃത്വത്തിന്റെ ലക്ഷണമാണ്.

"ഞങ്ങളോ പ്രാർത്ഥനയിലും വചനശുശ്രൂഷയിലും ഉറ്റിരിക്കും" മേൽപ്പട്ടക്കാരുടെയും, വൈദീകരുടെയും പ്രധാനജോലി പ്രാർത്ഥനയിൽ ജനങ്ങളെ നയിക്കുകയും, സഭാംഗങ്ങളെ വിശ്വാസം പഠിപ്പിക്കുകയുമാണ്.

3. **ഏഴുപേരുടെ യോഗ്യതകൾ:** (6:3) ആത്മാവും

ജ്ഞാനവും നിറഞ്ഞ് നല്ല സാക്ഷ്യമുള്ളവരായിരിക്കണം. ആത്മാവ് നിറഞ്ഞവർ ആയിരിക്കണം എന്നു പറഞ്ഞാൽ ആത്മാവിന്റെ ഫലം പുറപ്പെടുവിക്കുന്നവരായിരിക്കണം; അഥവാ സ്വഭാവ ശുദ്ധിയുള്ളവരായിരിക്കണം എന്നാണർത്ഥം, ജ്ഞാനമെന്നത് അറിവു മാത്രമല്ല; വിവേകവും പക്വതയും ഇതിന്റെ പരിധിയിൽ വരുന്നതാണ്. നല്ല സാക്ഷ്യമുള്ളവരായിരിക്കണം - സഭാംഗങ്ങളുടെ ഇടയിൽ വൈദിക സ്ഥാനികൾക്കു മാത്രമല്ല ഇടവകയിലെ ആത്മീയ സംഘടനകളിൽ പ്രവർത്തിക്കുന്നവർക്കും, ഭരണസമിതി യംഗങ്ങൾക്കും ബാധകമാണ്.

ഈ യോഗ്യതയുള്ളവരെ അപ്പൊസ്തലന്മാർ നാമനിർദ്ദേശം ചെയ്യുകയല്ല ചെയ്തത്, "നിങ്ങളിൽ നിന്നു തന്നെ തിരഞ്ഞു കൊൾവീൻ". അവരെ തെരഞ്ഞെടുക്കുവാനുള്ളഉത്തരവാദിത്തം വിശ്വാസികൾക്കാണ്. ഈ പാരമ്പര്യം ആദിമസഭയിൽ പൊതുവെ നിലവിലിരുന്ന ഒന്നാണ്. അതിന്റെ തുടർച്ചയായി മലങ്കരസഭയിൽ പള്ളിയോഗം കൂടി വൈദികസ്ഥാനികളെ തെരഞ്ഞെടുക്കുന്ന രീതി കഴിഞ്ഞ നൂറ്റാണ്ടുവരെ ഉണ്ടായിരുന്നു. മലങ്കര അസോസിയേഷനും ഈ പാരമ്പര്യമനുസരിച്ചാണ് കൂടുന്നതെന്നു പറയാം. യോഗ്യതയുള്ളവരെ തെരഞ്ഞെടുത്ത് അപ്പൊസ്തലന്മാരുടെ മുമ്പാകെ നിർത്തി. അവർ പ്രാർത്ഥിച്ച് അവരുടെ മേൽ കൈവെച്ചു. അതായത് പട്ടംകൊടുത്തു വാഴിച്ചു.

സഭാശുശ്രൂഷക്കായി തെരഞ്ഞെടുക്കപ്പെട്ടവരുടെ യോഗ്യതയെപ്പറ്റി അപ്പൊസ്തലന്മാർ നിഷ്കർഷിക്കുന്നത് ശ്രദ്ധേയമാണ്. ആത്മാവും ജ്ഞാനവും നിറഞ്ഞ് നല്ലസാക്ഷ്യമുള്ള നേതാക്കന്മാരുടെ അഭാവമല്ലേ ഇടവകതലത്തിലും, സഭാതലത്തിലുമുള്ള പ്രശ്നങ്ങൾക്കു കാരണം?

**സഭാശുശ്രൂഷക്കായി തെരഞ്ഞെടുക്കപ്പെട്ടവരുടെ യോഗ്യതയെപ്പറ്റി അപ്പൊസ്തലന്മാർ നിഷ്കർഷിക്കുന്നത് ശ്രദ്ധേയമാണ്. ആത്മാവും ജ്ഞാനവും നിറഞ്ഞ് നല്ലസാക്ഷ്യമുള്ള നേതാക്കന്മാരുടെ അഭാവമല്ലേ ഇടവകതലത്തിലും, സഭാതലത്തിലുമുള്ള പ്രശ്നങ്ങൾക്കു കാരണം?**

### ജൂലൈ 5: പെന്തിക്കൊസ്തിക്കു ശേഷം അഞ്ചാം ഞായർ (ലൂക്കോസ്. 9:10-17)

1. അഞ്ചപ്പം അയ്യായിരത്തിനുനൽകുന്ന സംഭവമാണ് ഈ വേദഭാഗത്തിന്റെ ഉള്ളടക്കം. അപ്പൊസ്തലന്മാരെ പഠിപ്പിക്കുവാൻ അവരെ മാത്രം കൂട്ടിക്കൊണ്ട് ബേത്സയ്ദ എന്ന പട്ടണത്തിലേക്കു യേശു പോകുന്നു. അതറിഞ്ഞ് ജനങ്ങൾ അദ്ദേഹത്തെ പിന്തുടർന്നു.

കർത്താവിന്റെ പരസ്യശുശ്രൂഷയിൽ തനിക്ക് ഒറ്റക്ക് ഇരിക്കുവാൻ അവസരങ്ങൾ തീരെ കുറവായിരുന്നു. ജനങ്ങൾ എപ്പോഴും തന്നെ പിന്തുടർന്നു. അവരുടെ സാമിപ്യം തനിക്ക് അരോചകമായി തോന്നിയില്ല. അവൻ അവരെ കൈക്കൊണ്ട് (Welcomed them) അവരോടു സംസാരിച്ചു" എന്ന് വി. ലൂക്കോസ് രേഖപ്പെടുത്തുന്നു (9:11).

ദൈവം മനുഷ്യർക്കു നൽകിയിരിക്കുന്ന രണ്ടു വലിയദാനങ്ങളാണ് സംസാരശക്തിയും, ചിരിക്കാനുള്ള കഴിവും. മനുഷ്യബന്ധങ്ങൾ സ്ഥാപിക്കാനുള്ള ഏറ്റവും പ്രധാനപ്പെട്ട ഉപാധികളാണിവ. ഒരാളെ ആദ്യമായി കാണുമ്പോൾ ബന്ധപ്പെടാനുള്ള ആദ്യ ശ്രമം നടത്തുന്നത് ചിരിച്ചുകൊണ്ടാണല്ലോ? പിന്നീട് സംസാരിച്ചു തുടങ്ങും. മറ്റുള്ളവരിൽ ആത്മവിശ്വാസവും സൃഷ്ടിക്കുവാൻ ഇവരണ്ടും സുപ്രധാനങ്ങളാണ്. ഈ രണ്ടു ദാനങ്ങളും വേണ്ടവിധം ഉപയോഗിക്കുന്നത് ആത്മീയതയുടെ ഭാഗമാണ്. ഒരാളുടെ ദൈവീകത പലപ്പോഴും വെളിപ്പെടുന്നത് ആശ്വാസം പകരുന്ന ഒരു പുഞ്ചിരിയൽ കൂടിയോ, സ്നേഹത്തിന്റെ ഒരു വാക്കിൽ കൂടിയോ ആണ്.

2. അവരെ യേശു കൈക്കൊണ്ടു, അതോടൊപ്പം അവരുടെ വിശപ്പിനെപ്പറ്റി താൻ ബോധവാനായിരുന്നു. ഒരാളെ കൈക്കൊള്ളുക, സ്വീകരിക്കുക എന്നു പറഞ്ഞാൻ ചെലവില്ലാത്ത വാക്കുകളും ചിരിയും കൊണ്ട് അവരോട് ബന്ധപ്പെടുക എന്നല്ല അർത്ഥം. അവരുടെ ബുദ്ധിമുട്ടുകളും പ്രയാസങ്ങളും മനസ്സിലാക്കി അവരെ സഹായിക്കണം. അതാണ് കർത്താവ് ചെയ്യുന്നത്.

### ജൂലൈ 12: പെന്തിക്കൊസ്തിക്കു ശേഷം ആറാം ഞായർ (മത്തായി. 15:32-39)

1. പെന്തിക്കൊസ്തിക്കു ശേഷമുള്ള ഞായറാഴ്ചകളിലെ വായനകൾ അപ്പത്തെപ്പറ്റിയുള്ളവയാണ്. യോഹന്നാന്റെ സുവിശേഷം ആറാമദ്ധ്യായത്തിൽ ജീവന്റെ അപ്പത്തെപ്പറ്റി കർത്താവു നടത്തുന്ന നീണ്ട പ്രഭാഷണത്തിന്റെ ഭാഗങ്ങൾ പല ഞായറാഴ്ചകളിലും വായിച്ചു. ഇന്ന് ഏഴപ്പം നാലായിരത്തിനു നൽകുന്ന സംഭവമാണ് വായിച്ചത്.

അപ്പത്തെപ്പറ്റിയുള്ള ഭാഗങ്ങൾ ആവർത്തിച്ചു വായിക്കാനുള്ള കാരണമെന്താണ്? പുതിയ നിയമത്തിൽ അപ്പത്തെപ്പറ്റിയുള്ള എല്ലാ ഭാഗങ്ങളും വി. കുർബ്ബാനയുടെ സൂചന ഉൾക്കൊള്ളുന്നവയാണ്. സ്വർഗ്ഗാരോഹണത്തിനും പെന്തിക്കൊസ്തിക്കും ശേഷം ക്രിസ്തുവിന്റെയും പരിശുദ്ധാത്മാവിന്റെയും സാന്നിദ്ധ്യം സഭ അനുഭവിച്ചറിയുന്നത് വി. കുർബ്ബാനയിൽക്കൂടിയാണെന്നുള്ള സന്ദേശം ഈ വായനാഭാഗങ്ങൾ നൽകുന്നു.

പെന്തിക്കൊസ്തിയിൽ സത്യത്തിന്റെ ആത്മാവ് സഭയിൽ ഇറങ്ങി ആവസിച്ചത് സഭയെ സകല സത്യത്തിലും വഴിനടത്തുവാനാണ് (യോഹ. 16:13), പരിശുദ്ധാത്മ സാന്നിദ്ധ്യത്താൽ സഭതന്നെ നിത്യമായ ഒരു പെന്തിക്കൊസ്തി ആയി ത്തീർന്നു. പെന്തിക്കൊസ്തിയുടെ അനുഭവും വിശ്വാസികൾക്ക് തുടർന്നു ലഭിക്കുന്നത് വി. കൂദാശകളിൽക്കൂടി, പ്രത്യേകിച്ചും വി. കുർബ്ബാനയിൽക്കൂടിയാണ്.

പെന്തിക്കോസ്തിയുടെ അനുഭവം ഓരോ വി. കുർബ്ബാനയിലും ആവർത്തിക്കുന്നു, സെഹിയോൻ മാളികയിൽ ഇറങ്ങി ശിഷ്യന്മാരുടെ മേൽ ആവസിച്ച പരിശുദ്ധാത്മാവ് വി. കുർബ്ബാനയിൽ അപ്പവീഞ്ഞുകളിൻമേലും, വിശ്വാസികളായ നമ്മുടെ മേലും ആവസിക്കുന്നു. വി. കുർബ്ബാനയിൽക്കൂടി പരിശുദ്ധാത്മാവ് സഭയിൽ തുടർന്നു പ്രവർത്തിക്കുന്നു എന്ന വലിയ സത്യം നമ്മെ പഠിപ്പിക്കുന്നതിനാണ് അപ്പത്തെപ്പറ്റിയുള്ള വായനകൾ ഓരോ ഞായറാഴ്ചയും ആവർത്തിക്കുന്നത്.

2. മൂന്നുദിവസമായി തന്നോടുകൂടി പാർക്കുന്ന ജനത്തെ ക്കണ്ടിട്ട് യേശുവിന് മനസ്സലിവ് തോന്നി (15:32) അവരെ പട്ടിണിയായി വിട്ടയപ്പാൻ മനസ്സുവരാതിരുന്നതുകൊണ്ടാണ് ഏഴപ്പം വർദ്ധിപ്പിച്ച് നാലായിരം പേർക്കു നൽകിയത്. യേശു തന്റെ അമാനുഷിക സിദ്ധികൾ തെളിയിക്കുവാനായിട്ടല്ല അത്ഭുതങ്ങൾ ചെയ്തത്. ആരെയെങ്കിലും വിശ്വസിപ്പിക്കുവാനായും താൻ അത്ഭുതങ്ങൾ പ്രവർത്തിച്ചില്ല. യഹൂദന്മാരുടെ ഇത്തരത്തിലുള്ള ആവശ്യത്തെ താൻ നിരസിച്ചു. പരീക്ഷയിൽ സാത്താൻ യേശുവിനോട് ആവശ്യപ്പെടുന്നത് അത്ഭുതങ്ങൾ ചെയ്ത് ജനങ്ങളെ വിശ്വസിപ്പിച്ച് തന്റെ പക്ഷത്താക്കുവാനാണ്. ഈ ലക്ഷ്യത്തിൽ യേശു ഒരിക്കലും അത്ഭുതങ്ങൾ പ്രവർത്തിച്ചില്ല. മനുഷ്യന്റെ ദുഃഖത്തിലും, ബലഹീനതയിലും, സഹതാപം തോന്നിയിട്ടാണ് യേശു രോഗികളെ സുഖപ്പെടുത്തുകയോ, അപ്പം വർദ്ധിപ്പിക്കുകയോ ചെയ്തത്.

സഭയിലും ഇടവകകളിലും ചെയ്യുന്ന കൊച്ചു കൊച്ചു കാര്യങ്ങൾ, മറ്റുള്ളവർക്കു നൽകുന്ന സഹായത്തെക്കാൾ ഉപരി, നമ്മുടെ നന്മയും, മഹാമനസ്കതയും കൊട്ടിഘോഷിപ്പിക്കുവാനുള്ള അവസരങ്ങളായി പരിണമിക്കാറില്ലേ?

**ജൂലൈ 19: പെന്തിക്കൊസ്തിക്കുശേഷം ഏഴാം ഞായർ (മർക്കോസ്. 3:20 - 30).**

ജനങ്ങൾ യേശുവിന്റെ ചുറ്റും കൂടിയിരുന്ന് ഉപദേശം കേൾക്കുകയും സൗഖ്യം പ്രാപിക്കുകയും ചെയ്യുമ്പോൾ സ്വന്തക്കാരിലും യഹൂദ മതപണ്ഡിതന്മാരിലും അതുളവാക്കിയ പ്രതികരണത്തെപ്പറ്റിയാണ് വി. മർക്കോസ് എഴുതുന്നത്. അശുദ്ധാത്മാക്കളുടെ സഹായത്താലാണ് യേശു ഭൂതബാധിതർക്ക് സൗഖ്യം കൊടുക്കുന്നതെന്ന് ശാസ്ത്രിമാർ ആരോപിക്കുന്നു. യേശു ദൈവീക കാര്യങ്ങൾ ജനങ്ങളെ പഠിപ്പിക്കുന്നു, ദൈവനാമത്തിൽ രോഗികളെ സൗഖ്യമാക്കുന്നു എന്നെല്ലാം അവർക്കറിയാമായിരുന്നു. എങ്കിലും യേശുവിലുള്ള നന്മ അവർ നിഷേധിക്കുന്നു. ഒരാളിലുള്ള നന്മ നിഷേധിക്കുന്നത്; അതായത് തെറ്റായ ആരോപണങ്ങൾ ഉന്നയിക്കുന്നതാണ് പരിശുദ്ധാത്മാവിന് എതിരായ പാപം (3:28-30).

മറ്റുള്ളവരിൽ തിന്മ മാത്രം കാണുന്നതാണ് സാത്താന്റെ പ്രത്യേകത. "സാത്താൻ" അഥവാ പിശാച് എന്നതിന്റെ സുറിയാനി വാക്ക് 'ആകൽക്കറുസാ' എന്നാണ്. ഈ വാക്കിന്റെ അർത്ഥം "നുണയൻ" അഥവാ "കുറ്റപ്പെടുത്തുന്നവൻ" എന്നാണ്. സാത്താൻ മനുഷ്യരിലെ തിന്മ മാത്രമേ കാണുന്നുള്ളൂ. യോബിന്റെ പുസ്തകത്തിന്റെ ആദ്യഭാഗത്ത് സാത്താന്റെ ഈ സ്വഭാവത്തെപ്പറ്റി സൂചനയുണ്ട്. ദൈവം യോബിനെപ്പറ്റി നല്ല സാക്ഷ്യം നൽകുമ്പോൾ (1:8), സാത്താൻ കുറ്റം ആരോപിക്കുവാൻ മുതിരുന്നു (1:10). (സെഖ. 3:1 കാണുക.)

സാത്താൻ ഒരാളിലെ തിന്മകാണുകയും മനുഷ്യരെ കുറ്റപ്പെടുത്തുകയും, മറ്റുള്ളവർക്കെതിരായി കുറ്റാരോപണം നടത്തുവാൻ പ്രേരിപ്പിക്കുകയും ചെയ്യുന്നു. പരിശുദ്ധാത്മാവിന് യേശു ഉപയോഗിക്കുന്ന ഒരു പേര് "പാറക്കലീത്ത" എന്നാണല്ലോ? "പാരാക്ലിറ്റോസ്" എന്ന ഗ്രീക്കു പദത്തിന് ആശ്വാസപ്രദൻ, വാദിക്കുന്നവൻ എന്നീ അർത്ഥങ്ങളുണ്ട്. പരിശുദ്ധാത്മാവ് നമ്മെ ആശ്വസിപ്പിക്കുകയും, നമ്മിലുള്ള നന്മയെ വെളിപ്പെടുത്തുകയും ചെയ്യുന്നു. പരിശുദ്ധാത്മാവുള്ള ഒരു വ്യക്തി, അതായത് ആത്മീയനായ ഒരാൾ മറ്റുള്ളവരെ കുറ്റപ്പെടുത്തുകയില്ല. അവരിലെ നന്മ മാത്രം കാണുന്നു.

ഒരാളെ പുച്ഛത്തോടെ വീക്ഷിക്കുന്നതും ഇടിച്ചു താഴ്ത്തി സംസാരിക്കുന്നതും പൈശാചികമാണ്. ഒരാളിലെ നന്മ നിഷേധിക്കുന്നതാണ് പരിശുദ്ധാത്മാവിനു വിരോധമായ പാപം. ●

# 25-ാം ചരമവാർഷികം







## MRS. MOLLY JOHN,

John I Thekkekara,
Goregaon West,
Bombay - 64

ജനനം - 9-11-1948
മരണം - 21-6-1973

Mrs. Ukkuru,
Koothoor House,
South Bazar, Kunnamkulam,

# M.O.S.C.M.M.കാര്യമ്പാടി കണ്ണാശുപത്രി

## GIVE SIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആദ്യ കാൽവെയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാ ബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986 - ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൗജന്യമായി ചെയ്തു. ദിവസവും ചികിൽസിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികളടക്കം അനേകം പാവപ്പെട്ട അന്ധർ സൗജന്യ ചികിത്സയ്ക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് "GIVE SIGHT" പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപ അടച്ചാൽ സാധാരണ തിമിര ശസ്ത്രക്രിയയും 1500 രൂപ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രക്രിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന ചെലവുകൾ ആശുപത്രിയിൽ നിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച് വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്. ഉടനെ ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും വിലാസവും.......................................................................................പിൻ കോഡ്...............................ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300, 1500 രൂപാ നിരക്കിൽ................ശസ്ത്രക്രിയയ്ക്കുള്ള........................രൂപാ M.O./D.D./ Cheque ആയി അയയ്ക്കുന്നു. എന്റെ പേരിൽ.............അന്ധൻ/അന്ധന്മാർക്ക് സൗജന്യ ശസ്ത്രക്രിയ നടത്തിക്കൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും...............................................................ഒപ്പും...............................................................തീയതി...............................................

Cheque/D.D. Give Sight Project, Mission Eye Hospital Kariambady എന്നപേരിൽ വേണം അയക്കേണ്ടത് പണം സംഭാവന ചെയ്യുന്നവർക്ക് 80G പ്രകാരം ആദായനികുതി ഇളവു ലഭിക്കുന്നതാണ്

Dr. P.I. Mohan M.S. (Opthal) D.O.M.S. Director, Medical Mission Eye Hospital,
Kariambadi Post, Wayanad - 673591 Kerala.

# കൗൺസലറുടെ പംക്തി

ഫാ. ഒ.തോമസ്

*ചോദ്യം: എന്റെ ഭർത്താവ് വിദേശത്താണ് ഞാനും, കുഞ്ഞും അദ്ദേഹത്തിന്റെ മാതാപിതാക്കൾക്കൊപ്പം താമസിക്കുന്നു. അവർ ഓർത്തഡോക്സ് സഭയിലെ അംഗങ്ങൾ തന്നെയാണെങ്കിലും പള്ളിയിലും യേശുക്രിസ്തുവിലും വിശ്വാസമില്ല. ഞങ്ങളുടെ അടുത്തുള്ള അമ്പലത്തിലും അവിടുത്തെ ദേവനിലുമാണ് വിശ്വാസം. എന്തെങ്കിലും പ്രശ്നങ്ങൾ ഉണ്ടായാൽ ഉദാഹരണത്തിന്, എന്റെ കുഞ്ഞിന് ചെറിയ അസുഖം വന്നാൽ ഉടനെ അമ്പലത്തിലേക്കാണ് നേർച്ചകഴിക്കുന്നത്. ഇത് എന്നെ വല്ലാതെ വിഷമിപ്പിക്കുന്നു. എന്റെ ഭർത്താവിന് ഇതിലൊന്നും വലിയ ശ്രദ്ധയേയില്ല. ക്രിസ്തീയ വിശ്വാസികളായിരുന്നുകൊണ്ട് അമ്പലത്തിൽ നേർച്ചകഴിച്ചാൽ എന്റെ കുഞ്ഞിന് ദോഷംവല്ലതും വരുമോ എന്നാണ് എന്റെ പേടി. ഇതിന്റെ പേരിൽ ചിലപ്പോൾ വീട്ടിൽ വഴക്കിടാറുണ്ട്, ഞാൻ ഈ പ്രശ്നത്തെ എങ്ങനെ അഭിമുഖീകരിക്കണം?*

*മിസ്സിസ്സ്. എം. പിറവം*

*ഉത്തരം:* പലരും തുറന്നു പറയാറില്ലെങ്കിലും അമ്പലങ്ങളിൽ നേർച്ചകഴിക്കുന്ന പതിവ് ഇന്ന് ചിലയിടങ്ങളിലുണ്ട് പ്രത്യേകിച്ചും, മറ്റു മതവിശ്വാസികൾ ചുറ്റുപാടും കൂടുതലുണ്ടെങ്കിൽ അവരുടെ സ്വാധീനം ഈ വകകാര്യങ്ങളിൽ സംഭവിച്ചിട്ടുണ്ട് ഒരുകാലത്ത് ഇതിൽ യാതൊരപാകതയും കണ്ടില്ല, തന്നെയുമല്ല വിവിധമത വിശ്വാസികൾ തമ്മിലുള്ള സ്നേഹത്തിന്റെയും, യോജിപ്പിന്റെയും അടയാളമായി പലരും ഇതിനെ കാണുകയും ചെയ്യുന്നുണ്ട്. പാശ്ചാത്യ മിഷനറിമാരുടെ വരവിനു മുൻപ്, ഇത്തരം നേർച്ചകൾ സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽ വളരെയുണ്ടായിരുന്നു എന്ന് ചൂണ്ടിക്കാട്ടുന്നു. ഇത് നമ്മുടെ സംസ്കാരത്തിന്റെ ഒരു പ്രത്യേകത കൂടിയാണ് പരുമല, മണർകാട്, എടത്വ, തുടങ്ങിയ ക്രൈസ്തവ കേന്ദ്രങ്ങളിൽ ധാരാളമായി അക്രൈസ്തവർ നേർച്ചകാഴ്ചകൾ സമർപ്പിക്കാറുണ്ടല്ലോ? ഇക്കൂട്ടരെല്ലാം പൊതുവായി യോജിക്കുന്ന ഘടകമുണ്ട് അതായത് തങ്ങളെ അലട്ടുന്ന പ്രയാസങ്ങളിൽ നിന്നും പ്രശ്നങ്ങളിൽ നിന്നും മോചനം തരുവാൻ ഏതു ദൈവത്തിനോ, പുണ്യവാളനോ, പുണ്യവതിക്കോ കഴിയും എന്നുള്ള അന്വേഷണമാണ് അവരുടെ മതാത്മകതയുടെ കേന്ദ്രം. അടുത്തുള്ള അമ്പലത്തിൽ നേർച്ചകഴിച്ചതു മൂലം ഉദ്ദിഷ്ടകാര്യം സാധിച്ച ഏതെങ്കിലും അനുഭവങ്ങൾ നിങ്ങളുടെ ഭർത്താവിന്റെ വീട്ടുകാർക്ക് ഉണ്ടായിരിക്കാം, അല്ലെങ്കിൽ ഇത്തരം നേർച്ചകൾ കഴിക്കാതിരുന്നാൽ മറ്റു ദോഷങ്ങൾ സംഭവിക്കാം എന്ന ചിന്തയും അവരെ അലട്ടുന്നുണ്ടായിരിക്കാം. ഏതായാലും ക്രിസ്തുവിലുള്ള വീണ്ടെടുപ്പിന്റെയും, സഭാപരമായ ജീവിതത്തിന്റെയും വിശാലമായഅർത്ഥം അവർ വേണ്ട വിധത്തിൽ ഗ്രഹിച്ചിട്ടില്ല. ആ സ്ഥിതിക്ക് അവരുടെ രീതികളെ പെട്ടെന്ന് മാറ്റിമറിക്കാൻ നിങ്ങൾ ശ്രമിക്കേണ്ട. ക്രിസ്തുവിലുള്ള നിങ്ങളുടെ വിശ്വാസവും സഭാപരമായ സംസർഗ്ഗവും അർത്ഥവത്തായി നിങ്ങളുടെ ജീവിതത്തിൽക്കൂടി കാണിച്ചുകൊടുത്താൽ ക്രമേണ അവരുടെ ചിന്താഗതിയിൽ മാറ്റം വന്നുകൊള്ളും. യേശുക്രിസ്തുവിലുള്ള സ്നേഹം ദീർഘമായി ക്ഷമിക്കുവാൻ നമ്മെ പഠിപ്പിക്കുന്നു. അതിനാൽ ഈ പ്രശ്നത്തിന്റെ പേരിൽ അവരെ വെറുക്കുവാനോ വിദ്വേഷിക്കുവാനോ ഇടയാകാതെ നിരുപാധികമായി അവരെ സ്നേഹിക്കുക. പള്ളിയാരാധനയിലും മറ്റും ക്രമമായി പങ്കെടുക്കുക. ക്രിസ്തീയജീവിതം അർത്ഥവത്താണെന്ന് കൂടുതൽ ബോധ്യമുണ്ടാകാനുള്ള ഒരു പരിശോധനാ കാലമായി നിങ്ങൾ ഇതിനെ കാണ്ടാൽ മതിയാകും. നിങ്ങളുടെ കുഞ്ഞിനുവേണ്ടി അവർ അമ്പലത്തിൽ നേർച്ചകഴിച്ചു എന്നുകരുതി അവന് യാതൊരു ദോഷവുമുണ്ടാകയില്ല. എന്തുകൊണ്ടെന്നാൽ മനുഷ്യരുടെ വിശ്വാസപ്രമാണങ്ങളിൽ വൈകല്യമുണ്ടെങ്കിലും, പ്രാർത്ഥനകൾ സ്വീകരിക്കുന്ന ഒരു ദൈവമെയുള്ളൂ എന്നാണ് നാം വിശ്വസിക്കുന്നതും, പഠിപ്പിക്കുന്നതും. നമ്മുടെ വിശ്വാസ പ്രമാണത്തിന്റെ ഖണ്ഡികയിൽ അതു വ്യക്തമാണല്ലോ. അമ്പലത്തിൽ നേർച്ചകഴിക്കുന്നു എന്നതല്ലാ ശരിയായ ആത്മീയത എന്ന് അവർക്ക് അറിവില്ലാ എന്നതാണ് അവരുടെ പ്രശ്നം. നിങ്ങൾ അകാരണമായി ഒന്നിനെയും ഭയപ്പെടാതെ യേശുക്രിസ്തുവിലും, സഭാപരമായ ജീവിതത്തിലും കൂടി ശരിയായ സമാധാനവും സന്തോഷവും, ധൈര്യവും പ്രാപിച്ച് ജീവിക്കുന്നു എന്നു കാണുമ്പോൾ അവർ തങ്ങളുടെ രീതിയെ പുനഃപരിശോധിക്കാൻ തയ്യാറാകും. അല്ലാതെ ഈ കാര്യത്തിൽ നിങ്ങൾ ആധി പിടിക്കുകയും, വഴക്കിടുവാൻ ശ്രമിക്കുകയും ചെയ്താൽ നിങ്ങളുടെ വിശ്വാസത്തിന് അടിത്തറയില്ലെന്ന് സ്ഥാപിക്കാനായിരിക്കും അവർശ്രമിക്കുക. അതിനാൽ നല്ല ധൈര്യത്തോടും, ഉറപ്പോടും നിങ്ങളുടെ വിശ്വാസ പ്രമാണമനുസരിച്ച് ജീവിക്കുക. അത് കാലക്രമേണ അവരിൽ പരിവർത്തനം വരുത്തുവാൻ മുഖാന്തരമാവുമെന്നതിന് രണ്ട് പക്ഷമില്ല.

# നിന്റെ രാജ്യം വരേണമേ!

*ഡോ: സുവാൻ ബേബി വറുഗീസ്, തളിപ്പറമ്പ്*

അർത്ഥബോധമുള്ള വിശ്വാസി ഏതു മത വിഭാഗത്തിൽപ്പെട്ടവനായാലും ആശിക്കുന്നത് ഒരേ അനുഭവമാണ്. ദൈവരാജ്യം എത്രയും വേഗം ഭൂമിയിലേക്കുവരണം. മനുഷ്യകൂട്ടായ്മയോളം പഴക്കമുണ്ട് ഈ ആഗ്രഹത്തിന്. നിത്യവും കോടിക്കണക്കിന് കണ്ഠങ്ങളിൽ നിന്നുയരുന്ന ഈ അഭിലാഷം പരസഹസ്രം വർഷങ്ങൾക്കിപ്പുറവും നടപ്പാക്കാത്തതെന്താണ് ? സൃഷ്ടി ഇനിയും തന്റെ സൃഷ്ടാവിനെ ആനയിക്കുവാൻ യോഗ്യത നേടിയില്ലേ? ഈ പ്രശ്നം പരിഗണിക്കുമ്പോൾ നാലു കാര്യങ്ങൾ കാണാം. (1) മനുഷ്യസൃഷ്ടി (2) മനുഷ്യനും ദൈവവുമായുള്ള ബന്ധം. (3) മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധം (4) മനുഷ്യവർഗ്ഗവും ഇതര സൃഷ്ടികളും തമ്മിലുള്ള ബന്ധം.

സൃഷ്ടിയിൽ മനുഷ്യന്റെ ആത്മാവു മാത്രമല്ല ശരീരവും ദൈവസാദൃശ്യത്തിൽ നിലകൊള്ളുന്നു. അരൂപിയായ ദൈവത്തിന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും എങ്ങനെയാണ് സ്വരൂപിയായ സൃഷ്ടികൾ രൂപപ്പെടുക! ദൈവത്തിന്റെ സ്വഭാവമായ നന്മ, സ്വാതന്ത്ര്യം, നീതി ബോധം, സർഗ്ഗശക്തി തുടങ്ങയവയിൽ മനുഷ്യൻ പങ്കാളിയാകുന്നു എന്നാണർത്ഥം. ദൈവതിരുമനസ്സാണ് ഈ പങ്കാളിത്തത്തിനു പിന്നിൽ എന്നു പറയുന്നത് മുൻകൈ ദൈവാംശത്തിന് എന്ന് സൂചിപ്പിക്കാനാണ്. സർഗ്ഗശക്തി ഉപയോഗിച്ച് നന്മയിലേക്ക് തന്നെയും തന്റെ ചുറ്റുപാടുകളെയും നയിക്കാനോ വഴിതെറ്റിക്കാനോ മനുഷ്യന് സ്വാതന്ത്ര്യമുണ്ട്. പക്ഷേ വഴിതെറ്റുവാൻ ദൈവം ആഗ്രഹിക്കുന്നില്ല. മനുഷ്യൻ നല്ലവനായിരിക്കുക എന്നതാണ് ദൈവ വിളിയും വഴിയും. ഞാൻ വഴിയും ജീവനും സത്യവുമാകുന്നു. എന്ന സൂചന മനുഷ്യൻ മുമ്പിലുള്ള ഐശ്ചരി മാർഗ്ഗം (Optional device) ആണ്. ഈ വഴിവിട്ടുപോകുന്നവൻ നരകം തിരഞ്ഞെടുക്കുന്നു. മനുഷ്യനും ദൈവവുമായുള്ള ബന്ധം മുറിയുന്നു.

ദൈവ-മനുഷ്യബന്ധത്തിൽ മറ്റൊരു തലവും പരിശോധിക്കണം. ദൈവത്തിന്റെ സ്നേഹത്തിൽ നിന്നും ഇച്ഛയിൽ നിന്നുമാണ് ആദ്യസൃഷ്ടി ഉണ്ടായത്. സ്നേഹവും ഇച്ഛയും ശൂന്യതയല്ല. എങ്കിൽ സൃഷ്ടിക്കുമുമ്പ് ശൂന്യതയായിരുന്നില്ലേ! ദൈവസ്നേഹവും ദൈവകൃപയും തിരിച്ചറിയാത്തവരെ സംബന്ധിച്ചിടത്തോളം എന്നും എപ്പോഴും എല്ലാം ശൂന്യമായിരിക്കും. തിരിച്ചറിവിന്റെ പ്രകാശം അനുഭവപ്പെടുന്നതിന്റെ മുമ്പാണ് ആദിയിലെ ശൂന്യത വ്യക്തിയായാലും സമൂഹമായാലും തിരിച്ചറിയുന്നതിനും തിരിച്ചറിയപ്പെടുന്നതിനും മുമ്പ് എല്ലാം ശൂന്യമായിരിക്കും. ശൂന്യമായിരിക്കുക എന്നത് ഒരവസ്ഥയല്ല, ആശയമല്ല, ഭാവന പോലുമല്ല. ഉണ്മയുടെ ഒരുഗുണവും ശൂന്യതക്കില്ല. ഇല്ല എന്ന ചിന്ത നിഷേധമാണ്. ഉണ്ടായിരിക്കുന്നതിന്റെ ഉല്പന്നമാണ് ചിന്ത. അതിനാൽ കർശനമായ അർത്ഥത്തിൽ പോലും ശൂന്യത ചിന്തയുമില്ല. ഇരുട്ടിൽ ഒന്നിനെയും നാം കാണുന്നില്ല. എന്നാൽ ഇരുട്ടു മറയ്ക്കുമ്പോഴും ഉള്ളതെല്ലാം അവിടെത്തന്നെയുണ്ട്. ഇതിനാൽ ശൂന്യതയെ ഇരുട്ടായും ഭ്രമിക്കാവുന്നതല്ല. ശൂന്യത ഒരു ഭ്രമവുമല്ല. ഭ്രമം ചിരസ്ഥായിയല്ലല്ലോ. ഉണ്ടായിരിക്കുക (ഉണ്മ) എന്ന അവസ്ഥയ്ക്കു വിരുദ്ധമായ അവസ്ഥ (വ്യവസ്ഥ) ഇല്ലായ്കയാണ് ശൂന്യത എന്ന അർത്ഥത്തിലാണ് ശൂന്യത നിക്ഷേധമാകുന്നത്. ഉള്ളതിനെ നിക്ഷേധിക്കുകയെന്നാൽ സ്വയം നിഷേധിക്കുക എന്നാണർത്ഥം. സ്വയം നിഷേധം അർത്ഥശൂന്യമായ ഒരു അഭ്യാസമാണല്ലോ. മറ്റുള്ളവരുടെ കൃപയും സ്നേഹവും ആവശ്യമായിരിക്കുക എന്നതാണ് വ്യക്തിയുടെ പരിമിതി. ഈ പരിമിതി നിലനിൽക്കുന്നിടത്തോളം അപരിമിതമായി സ്നേഹത്തിന്റെയും മടുപ്പില്ലാത്ത കൃപയുടെയും ഒരു സ്രോതസ് മനുഷ്യവ്യക്തിക്ക് അഭികാമ്യമാണ്. ഈ ഉറവ കണ്ടെത്തും വരെ താൻ ശൂന്യതയിലാണെന്ന് തനിക്കു തോന്നുന്നു. കണ്ടെത്തിയാൽ ശൂന്യത നീങ്ങുകയും തന്റെ സൃഷ്ടികർത്താവിനെ അയാൾ കണ്ടെത്തുകയും ചെയ്യുന്നു വ്യക്തിയായാലും ശക്തിയായാലും തനിക്കു പ്രയോജനപ്പെടുന്നുവെന്ന ബോധമാണ് ഒരുവനിൽ ദൈവബോധം ഉണ്ടാക്കുന്നത്. ഉണ്മയായ ഒരു പ്രതിഭാസത്തിന് ഉണ്മയായതിനോടു ബന്ധം സഹജപ്രക്യതമാണ്. ശരീരിയായ മനുഷ്യന് ദൈവബോധം ഉണ്ടാക്കുന്നതിനു മുമ്പ് സകലവും ശൂന്യവും വന്ധ്യവും ആയി തോന്നുന്നതും ഇക്കാരണത്താലാകുന്നു.

ഈ ആശയത്തെ കുറേക്കൂടി വിപുലീകരിച്ചാൽ സകല ചരാചരങ്ങളിലും ദൈവസ്നേഹത്തിന്റെ മുദ്രയുണ്ട് എന്നു കണ്ടെത്താം. ഈ മുദ്രയ്ക്കോ ദൈവത്തിന്റെ സാദൃശ്യവും സ്വരൂപവും (Image of God) എന്നു പറയുന്നത്. അതിനാൽ മനുഷ്യൻ ഇതര സൃഷ്ടികളുടെ അധിപൻ അല്ല. ദൈവസൃഷ്ടികളുടെയെല്ലാം ശുശ്രൂഷകനും സംരക്ഷകനും ആകണം. ഭാവനയും ആസൂത്രണശേഷിയും

# ദളിത് ക്രൈസ്തവർക്ക് സംവരണം ആവശ്യമോ ?

(കഴിഞ്ഞ ലക്കം തുടർച്ച)

റോയി നെല്ലിക്കാലാ (കൺവീനർ)
ആൾ ഇന്ത്യാ ക്രിസ്ത്യൻ പീപ്പിൾസ് ഫോറം

മതപരമായ വിവേചനം അവസാനിച്ച് ദളിത് ക്രൈസ്തവരെ പട്ടികജാതി ലിസ്റ്റിൽ ഉൾപ്പെടുത്തണം. മതേതരത്വ ജനാധിപത്യ മൂല്യങ്ങൾ സംരക്ഷിക്കപ്പെടണമെങ്കിൽ ഇത്തരം നീക്കങ്ങളാണ് വേണ്ടത്.

പട്ടിക ജാതികളിൽ നിന്ന് മതപരിവർത്തം ചെയ്ത ദളിത് ക്രിസ്ത്യാനികളെ മതവിശ്വാസത്തിന്റെ പേരിൽ ഗവർമെന്റ് വിവേചിച്ച് നിറുത്തിയിട്ട് നാല് പതിറ്റാണ്ട് കഴിഞ്ഞു. മതത്തിന്റെ പേരിൽ ദളിത് ക്രൈസ്തവരോടു കാട്ടുന്ന ഈ വിവേചനത്തിന് സാർവ്വ ലൗകികവും നിയമപരവുമായ യാതൊരു നീതീകരണവും ഇല്ല. ഇൻഡ്യൻ ഭരണ ഘടനയുടെ 15(1) 21(1) എന്നീ വകുപ്പുകൾ ഉറപ്പു നൽകുന്ന വ്യവസ്ഥകളുടെ ലംഘനമാണിത്. 1965 ലെ കുമാരപിള്ള കമ്മീഷനും 1970 നെട്ടൂർ കമ്മീഷനും കേരളത്തിൽ നടത്തിയ പഠനങ്ങളിൽ ദളിത് ക്രൈസ്തവർ സാമൂഹ്യമായും വിദ്യാഭ്യാസപരമായും സാമ്പത്തികമായും പട്ടിക ജാതി ഹിന്ദുക്കളെപ്പോലെ തന്നെ പിന്നോക്കാവസ്ഥയിലാണെന്ന് റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ഇതുതന്നെയാണ് ദളിത് ക്രൈസ്തവർക്ക് പ്രത്യേക പരിഗണന നല്കണമെന്നതിന്റെ ശക്തമായ വാദഗതിയും. സിറിയൻ വിഭാഗങ്ങളിൽപ്പെട്ട ക്രൈസ്തവ സഹോദരന്മാർക്കൊപ്പം ദളിത ക്രൈസ്തവർ വളരണമെങ്കിൽ പ്രത്യേകാനുകൂല്യങ്ങൾ ലഭ്യമാക്കുകതന്നെ വേണം. കേന്ദ്ര സർക്കാരിന്റെ പിന്നോക്ക വിഭാഗ ലിസ്റ്റിൽ ദളിത് ക്രൈസ്തവരേയും ഉൾപ്പെടുത്താത്തത് കൊണ്ട് പൗരാവകാശ സംരക്ഷണ നിയമത്തിന്റെ പരിധിയിൽ ദളിത് ക്രൈസ്തവ വിഭാഗങ്ങൾ പരിഗണിക്കപ്പെടുകയുമില്ല. ജാതിയുടെ പേരിൽ ക്രൂര മർദ്ദനങ്ങൾ പലപ്പോഴും പൊട്ടിപുറപ്പെടുന്നുണ്ട്. ജാതി മർദ്ധനങ്ങൾക്ക് ഇരയാകുന്നവർക്ക് ലഭിക്കുന്ന സാമൂഹികസാമ്പത്തിക നഷ്ടപരിഹാരങ്ങൾ ലഭിക്കണമെങ്കിൽ അടിയന്തിരമായി ദളിത ക്രൈസ്തവരേയും പട്ടികജാതി ലിസ്റ്റിൽ ഉൾപ്പെടുത്തണം. ഭരണഘടനാപരമായ പരിരക്ഷകൾ മതപരിവർത്തനം ചെയ്ത ദളിതർക്ക് നിഷേധിച്ചിരിക്കുന്നതിനാൻ മതപരിവർത്തനം ചെയ്യപ്പെട്ട ദളിതർ ദളിതരിൽ ദളിതരായിരിക്കുന്നു. അതിനാൽ സംവരണാനുകൂല്യങ്ങൾ ലഭിക്കുന്നതിലൂടെ മാത്രമെ ദളിതരുടെ സാമൂഹ്യ രാഷ്ട്രീയ സാമ്പത്തിക വളർച്ച സന്തുലിതമാക്കപ്പെടുകയുള്ളു.

യാഥാർത്ഥ്യങ്ങൾ ഇവയൊക്കെയാണെങ്കിൽ കേരളത്തിലെ ക്രൈസ്തവ സഭകൾക്ക് ദളിത വിഭാഗങ്ങളോട് ഏറെ കടപ്പാടുണ്ട്. സഭയുടെ എല്ലാ മേഖലകളിലും ദളിത ക്രൈസ്തവർക്ക് തുല്യപങ്കാളിത്വവും അവസരവും നല്കി അവരെ വളർച്ചയുടെ പാതയിൽ മുന്നോട്ട് നയിക്കണം. ദളിത ക്രൈസ്തവർക്ക് സഭകളിലെ തീരുമാനമെടുക്കുന്ന വേദികളിലും മുപ്പതു ശതമാനം സംവരണം ഏർപ്പെടുത്തി ആശ്വാസം പകരണം. നീതിക്കായുള്ള ദളിത വിഭാഗങ്ങളുടെ സമരങ്ങളെ പിൻതുണയ്ക്കണം. മതപരിവർത്തനം ചെയ്ത ദളിതരും മതപരിവർത്തനം ചെയ്യാത്ത ദളിതരും തമ്മിൽ നിലനിൽക്കുന്ന അകൽച്ച അവസാനിപ്പിച്ച് മാദ്ധ്യസ്ഥത ഏറ്റെടുത്ത് കൂടിയാലോചനകളിലൂടെ യോഗം വിളിച്ചുകൂട്ടി പ്രശ്നപരിഹാരത്തിന് ശ്രമിക്കണം. രാഷ്ട്രീയതലത്തിൽ ദളിത് പ്രശ്നങ്ങളിൻമേലുള്ള സഭകളുടെ സംയുക്ത നിലപാടിന് വേദിയൊരുക്കണം. സാമൂഹികസമ്പർക്കങ്ങളിൽ സമഭാവനയും, അവസരസമത്വവും നൽകണം തൊഴിൽപരവും വിദ്യാഭ്യാസപരവുമായ സഹായങ്ങൾ നല്കുകയും സമ്പന്നരായ വ്യക്തികൾ ഓരോ ദളിത് ക്രൈസ്തവ കുട്ടിയെ ദത്തെടുത്തു വളർത്തുകയും വേണം. ഭവന നിർമ്മാണം, വിവാഹസഹായം, സ്വയം തൊഴിൽ, വിദ്യാഭ്യാസം ചികിത്സ തുടങ്ങിയവയ്ക്കായി ദളിതർക്ക് വേണ്ടി പ്രാദേശിക ക്ഷേമനിധികൾ രൂപീകരിക്കണം. "ദളിതിസം" ദളിതരുടെ സമത്വത്തിന്റെ പ്രബല മുദ്രയായി മാറ്റിയെടുക്കുവാൻ പ്രാദേശികതലങ്ങളിൽ സംഘടനകൾ രൂപീകരിച്ചു സഹായിക്കണം

(അവസാനിച്ചു)

---

ചേർന്നു മനുഷ്യനു നൽകിയ സവിശേഷ ബുദ്ധി അവന്റേതുമാത്രമായതാണ് ഈ ഉത്തരവാദിത്തം അവനിൽ നിക്ഷിപ്തമാക്കുവാൻ കാരണം. പ്രകൃതി വിഭവങ്ങളെ വിവേകപൂർവ്വം വിനിയോഗിക്കേണ്ടത് സ്വന്തം നിലനിൽപിന് അനിവാര്യമായതിനാൽ സ്വരക്ഷയെ പ്രതി ഈ ഉത്തരവാദിത്തം മായം ചേർക്കാതെ ശുദ്ധമായി നിറവേറ്റണം. ഇങ്ങനെ ദൈവ സൃഷ്ടി മുഴുവനും സുഭദ്രവും സ്നേഹപൂർണ്ണവുമായ പരസ്പരബന്ധത്തിലേക്കു പ്രവേശിക്കുമ്പോൾ മാത്രമേ മനുഷ്യനിൽ ദൈവസാദൃശ്യം പൂർണ്ണമായി ശോഭിക്കയുള്ളു. ഈ മനുഷ്യനെ ഉദ്ഗ്രഥിതമനുഷ്യൻ എന്നുവിളിക്കാം. എല്ലാ വിശുദ്ധന്മാരുടെയും പ്രവാചകരുടെയും മതസ്ഥാപകരുടെയും മാതൃകയിതായിരുന്നു. ഭാഷയിലും ശൈലിയിലും കാലികവും പ്രാദേശികവുമായ ചെറിയ സ്വരവ്യത്യാസങ്ങൾ മുഴപ്പിക്കാൻ കാര്യമില്ല.

ശാസ്ത്രത്തിലെ പുതിയ ഉൾക്കാഴ്ചകളും ഈ ധാരണയെ ബലപ്പെടുത്തുന്നു. യാഥാർത്ഥ്യത്തെ ഒറ്റപ്പെട്ട നിരവധി ഘടകങ്ങളായിട്ടാണ് മുമ്പ് ശാസ്ത്രം കണ്ടത്. ഇന്ന് സത്യത്തെ കാണുന്നത് പ്രതിഭാസങ്ങളുടെ സംഗമത്തിലും

വ്യക്തമാകുന്ന പരസ്പര കെട്ടുപാടുകളിലുമാണ്.

ദൈവത്തിൽ മനുഷ്യനുള്ള ആത്യന്തിക ഭാഗധേയം ദൈവ പുത്രത്വം ആണ്. പുത്രൻ പിതാവിന് അനുരൂപനും അഭി ഗമ്യനുമായിരിക്കും പോലെ മനുഷ്യൻ ദൈവത്തിനും ആയിരിക്കണം. മനുഷ്യന്റെ ദൈവീകരണം (Theosis)എന്നുപറയുമ്പോൾ മനസ്സിലാക്കേണ്ടത് മനുഷ്യൻ നന്മയിലും കൃപയിലും അളവില്ലാത്ത പരിധി യില്ലാതെ വളരണമെന്നാണ് ഇത് കേവലമായ ഭഗ വദ്ദർശനം (Beatific Vision) മാത്രമല്ല സത്താപരിരൂ പണം (Ontic transfiguration) കൂടിയാണ്. ഇതു വ്യക്തി പരമായി മാത്രം ഒതുങ്ങി നിൽക്കുന്ന അവസ്ഥയല്ല. ഒട്ടാകെ ജീവി വർഗ്ഗത്തിന്റെ ആത്യാന്തിക ഭാഗധേയമാണ്. ഈ പുരോഗതിക്കുള്ള ശക്തിയാണ് മനുഷ്യവർഗ്ഗത്തിന്റെ സവിശേഷത. ഈ സവിശേഷതയെ സാത്മീകരിച്ച് ഓരോ വ്യക്തിയും സമുദായവും സ്വജീവിതത്തിലൂടെ കടമയായി നിറവേറ്റണം. അതിന്റെ തുടക്കം അവനവനെ അറിയുന്ന തിലാണ്. ഈ അറിവിന്റെ പൂർത്തീകരണം മറ്റു സഹോദ രങ്ങളെ അടുത്തറിയുന്നതിലൂടെ സാധിക്കാം. ഏതെങ്കിലും വ്യക്തിയുടെയോ സമുദായത്തിന്റെയോ ദൈവപുത്രത്വം (പരിരൂപണം) എന്നതിലുപരിയായി സമസ്തസൃഷ്ടികളു ടെയും പരിരൂപണം എന്ന കടമയേറ്റെടുക്കുവാൻ മനു ഷ്യനു ദൈവസഹായം ലഭിക്കുക ഈപ്പറഞ്ഞ അറിവിലൂ ടെയും കൂട്ടായ്മയിലൂടെയും ആണ്.

മേലേ വിശദീകരിച്ച നിലപാട് ഏതെങ്കിലും പ്രത്യേകം മത സ്ഥരുടെ സവിശേഷത അല്ലെന്ന് വേദാന്തം പറയുന്നു. ദൈവത്തിന്റെ ബാഹ്യസ്വരൂപവുമായി പ്രപഞ്ചത്തെ കല്പിച്ച് ധ്യാനിക്കുമ്പോഴാണ് ദൈവത്തിനു പുരുഷരൂപം അത്രെ. അഗ്രഗാമേ (മുന്നെ പോവുക) പുരി അഷ്യായനേ (വലുതാവുക) പൂർത്തൗ (തികയുക) പാലനേ (സംരക്ഷി ക്കുക) എന്നിങ്ങനെയാണ് പുരുഷന്റെ വിഗ്രഹാർത്ഥ വിശ ദീകരണം. ഉപാസനമന്ത്രമായ ഓങ്കാരത്തിലെ ആസ്മ ശബ്ദ ത്തിന് ആത്മാവ് എന്ന് സൂചന. ഓങ്കാരത്തിലെ 'അ' കാരത്തിൽ ലയിച്ചിരിക്കുന്ന 'ഇ' കാരം ശക്തിയുടെ സൂചനയാണ്. ആത്മാവിന്റെ ശക്തിയാണ് ഈശ്വരൻ എന്ന്. വി. യോഹന്നാൻ (യോഹ 1:1) ഈ ആശയത്തെ പരാവർത്തനം ചെയ്തിരിക്കുന്നു. ദൈവത്തെ ശക്തി യായി കാണുന്ന ഈ ഉയർന്ന ദർശനത്തെ വ്യക്തിപര മായ അനുഭവതലത്തിലേക്ക് ഒതുക്കാവുന്നതല്ല എന്ന് വി. ഖുറാൻ പഠിപ്പിക്കുന്നു. ആത്മീയ വളർച്ചയുടെ തുടക്ക ത്തിൽ വിശ്വാസി, കടമകളെന്നു പഠിപ്പിട്ടുള്ള ഉപാസനാ കർമ്മങ്ങളെ ഭാരമായി കരുതാതെ തന്റെ വളർച്ചക്ക് പ്രയാ ജനകരമാണെന്ന് ഗ്രഹിക്കുന്നു. (89:2831) പിന്നീട് അയാ ളുടെ ഇന്ദ്രിയാശകൾ നിയന്ത്രിതമായി പരിശുദ്ധാത്മ സഹാ യത്തിന് അർഹനാകുന്നു. (58:23) ഒടുക്കം ദുഷ്പ്രേരണ കളും സദ്പ്രേരണകളും തമ്മിലുള്ള പോരാട്ടം തീരുന്നു. പെട്ടൊന്നൊരു നിമിഷം തേജസ് അവനിൽ പ്രകടമാകും. ഒരദൃശ്യകരം തന്നെ നയിക്കുന്നതായി ബോധ്യപ്പെടും. ദൈവത്തെ തിരിച്ചറിയാൻ പ്രാപ്തി നേടും. (17:82) (Ontic transfiquration) ജ്ഞാനിയുടെ അന്തർദർശനമാണ് ദൈവം. മൂഢാത്മാവിനു ദൈവത്തെ തിരിച്ചറിയാനാവുക യില്ല. (വി. പൗലോസ്, 1. കൊരി. 2:14).

ദൈവം ആനന്ദമാണെന്ന് തൈത്തരോപനിഷത ദർശനം (3:1-6) ആനന്ദം പ്രകാശം ഉണ്ടാക്കുന്നു. ആത്മാവു പ്രകാ ശിതമാകുമ്പോൾ ദൈവവെളിച്ചം പ്രസരിക്കുന്നു. (1യോ ഹ. 1:5) ദൈവവെളിച്ചം മറ്റുള്ളവരെ ആനന്ദിപ്പിക്കുന്നു. ദൈവം സ്നേഹമാകുന്ന വിധം ഇതാണ്. (1 യോഹ. 4:8)

വേദാന്തം ദൈവത്തെ പുരുഷനായി കാണവേ, പ്രകൃതിയെ സ്ത്രീയായി കാണുന്നു. ദൈവവും പ്രകൃതിയും പാലിൽ വെള്ളം പോലെ ലയിച്ചിരിക്കുന്നു. 'അള്ളാ' എന്ന അർത്ഥം വരുന്ന 'ബിസ്മില്ലാ'യിൽ ആലിഫ് എന്ന പുരുഷ ചിഹ്നവും ഹേ എന്ന സ്ത്രീ ചിഹ്നവും അടങ്ങുന്നു. പഞ്ചാ ക്ഷരമന്ത്രമായ (അ+ഇ+എ+മ്) ഓങ്കാരത്തിൽ അ പുരു ഷനേയും 'എ' സ്ത്രീയെയും ദ്യോതിപ്പിക്കുന്നു. യാഹ്വേ എന്ന മൂലത്തിൽനിന്നും ഉത്ഭവിച്ച യഹോവ എന്ന പദ ത്തിലും 'അ' കാരവും 'എ'കാരവും ഉണ്ടല്ലോ. വ്യവസ്ഥാ പിത മതങ്ങളെല്ലാം സാത്മിക ഗുണങ്ങളിൽ അടങ്ങിയിരി ക്കുന്ന സ്ത്രൈണ – പുരുഷഭാവങ്ങളെ ദൈവത്തിൽ ആരോപിച്ചിരിക്കുന്നു. സാത്മികത്വത്തിന്റെ പാര്യായമാണ് ദൈവികത എന്ന് അന്വായം. എങ്കിൽ വിശ്വാസികളെ പര സ്പരം ഭിന്നിപ്പിച്ചു നിർത്തുന്ന ശക്തി ദൈവികമല്ലെന്ന് തീർച്ചയാക്കാം. ഞാൻ– നീ ഭാവങ്ങൾ ഉപേക്ഷിച്ച് ദൈവ മക്കളായിരുന്നാൽ നിന്റെ രാജ്യം വരേണമേ എന്ന ആവ ശ്യത്തെ കുറേക്കൂടി ആത്മാർത്ഥമാക്കാമല്ലോ. കേവലമായ ഒരാവശ്യത്തിൽ നിന്നും ഈ അർത്ഥനയെ ശരിയായ പ്രാർത്ഥനയാക്കി സമ്പൂർണ്ണമാക്കുവാൻ ദൈവാരൂപി നമ്മുടെ മാത്രമല്ല സകലമാന ദൈവവിശ്വാസികളുടേയും ബുദ്ധിയെ പ്രകാശിപ്പിക്കട്ടെ, ആത്മാക്കളെ വിശുദ്ധീകരി ക്കട്ടെ. മനുഷ്യ വർഗ്ഗത്തിന്റെ ചിരകാലമോഹത്തെ അർത്ഥ ശൂന്യമായ അധരചലനത്തിൽ തൂക്കി കൊല്ലാതിരിക്കയല്ലേ ആലോചിച്ചാൽ നമ്മുടെ നിറവേറ്റാവുന്ന നിയോഗം! ●

# ആറാം മാർത്തോമ്മായുടെ (കാലത്തെഴുതിയ) മലങ്കര സുറിയാനി സഭാചരിത്രം (തുടർച്ച)

നാനൂറ്റി നാൽപത്തി അഞ്ചിൽ (445) കുക്കന്തിനോവു പൊലീസിൽ ക്കൂടിയുള്ള യബുത്തോക്കോ എന്ന കശീശാ അവൻ പകച്ചു. ആയതു എന്തെന്നാൽ മിശിഹായുടെ ശരീരം കലക്കം അനുഭവിച്ചു എന്നു അവൻ ചൊല്ലി. ഇതിനെക്കുറിച്ചു എപ്പസ്സോസിന്റെ ഉള്ളിൽ രണ്ടാ വട്ടം സുനാദേസു കൂടപ്പെട്ടു. കുസ്തംദിനോസിന്റെ ആബിലാനിയോസും അലക്കുസന്ത്രിയായുടെ ദിയസ്തോറോസും ഓർശ്ലോമിന്റെ യിവാനിയോസും അന്ത്യോക്കുദൊമ്നസും എപ്പെസ്സോസ്സിന്റെ എസ്തപ്പാനോസും ഈ നാലു തലവരോടുകൂടെ 120 അപ്പസ്തൊപ്പന്മാരു കൂടി റോമ്മായുടെ ആറാം പാപ്പാ ആകുന്നു എന്ന ലെബോന്റെ ആയിസ്തപ്പാട്ടു കൂടാതെ ഇവരു കൂടപ്പെട്ടു. എന്നാൽ എടത്തിന്റെ ദൂരത്തെക്കുറിച്ചു എന്ത്യെദെഷതയിൽ നിന്നും ശത്രുതയിൽ നന്നും അല്ല. അപ്പോൾ യെബത്തോക്കാപാപപ്പെട്ടു എന്നു അവൻ ചൊല്ലി. വീഞ്ഞും വെള്ള പോലെ കലക്കവും കലർച്ചയും താനനുഭവിച്ചില്ലെന്നും അവരു നിശ്ചയിച്ചു. യബുക്കേതാക്കായെ തള്ളുക കൊണ്ടും ആ ഇടവകയിൽ പ്രമാണപ്പെട്ട പട്ടക്കാരൻ ആകകൊണ്ടും രാജാവിന്റെ അടുക്കൽ സങ്കടം വെച്ചതു കൊണ്ടു അവിടെ നിന്നു എഴുത്തു വാങ്ങിച്ചു. നെത്തോറിയോസിന്റെ വിശ്വാസം ചിലർക്കുണ്ടെന്നും അയാൾ അയാൾ ബോധിപ്പിക്കകൊണ്ടും കാര്യം കേട്ടാറെ കുസ്തന്നീനോ പോലീസിന്റെ പ്ലവിയാനോസു, ദർക്കാലിയാന്റെ യെബുസേബിയോസും, ദൈവാദേഹിത്തയും ഇഹിവാവയും ഇവരു നാലു പേർക്കും നെത്തോറിയോസിന്റെ വിശ്വാസം ഉണ്ടെന്ന പരമാർത്ഥം ബോധിക്കകൊണ്ടും അവരുടെ പദവിയിൽ നിന്നു അവരെ തള്ളപ്പെടുക്കകൊണ്ടു ഏറിയ വഴക്കുണ്ടായി.

റോമ്മായിൽ ബോധിപ്പിക്കാതെ ഇതിവ്വണ്ണമൊക്കെയും ചെയ്തകൊണ്ടു ഇവരു നാലു അപ്പിസ്കോപ്പാമാരു റോമ്മായിക്കു ലൈബാൻ പാപ്പായുടെ അടുക്കൽ പോയി പലകൂട്ടവും പറഞ്ഞു ബോധിപ്പിച്ചു. പാപ്പായെ തട്ടിച്ചു. എന്നാൽ രണ്ടു വർഗ്ഗമെന്നും രണ്ടു കനോമ്മായെന്നും അവരുടെ വിശ്വാസം പാപ്പായും അനുസരിച്ചു. ഇതിവണ്ണം എല്ലാപേരും അനുസരിക്കണമെന്നും ഇവരു അഞ്ചുപേരുകൂടെ നിശ്ചയിച്ചു കുറി എഴുതി റോമ്മായിൽ നിന്നും യോലിയാനോസു അപ്പസ്കോപ്പായേയും അറാനാക്കശീശയേയും ഇലെറോസ ശെമ്മാശിനെയും കൂടെ കുറിയും കൊടുത്തു എപ്പസ്സോസ്സിനു യാത്രയാക്കിയാറെ അവരു കൊണ്ടുവന്ന കുറി ശുദ്ധമാകപ്പെട്ട ബാവാന്മാരു കണ്ടപ്പോൾ നെത്തോറിയോസിന്റെ വിശ്വാസത്തിൽ പാതിയും പാപ്പായുടെ ഇഷ്ടത്തിൽ പാതിയും ആയി ചമച്ചു എന്നു അവരു കാണുകകൊണ്ടും മുമ്പിൽ നിക്യായുടെ സുനാദേസിനോടും നെത്തോറിയോസിന്റെ കാര്യത്തെക്കുറിച്ചു എപ്പസ്സോസ്സിസ് റോമ്മായുടെ പാത്രിയർക്കാമാർ ഇക്കാലത്തു നെത്തോറിയോസിനോടു കൂടി എന്നു ശുദ്ധമാക്കപ്പെട്ട നാലു പാത്രയർക്കീസന്മാരോടും ബാവാന്മാരോടും മറുത്തു എന്നും നിശ്ചയിച്ചു ഉറയ്ക്കകൊണ്ട് അവർ കൊണ്ടുവന്ന എഴുത്തു ബാവാമാർ കൈക്കൊണ്ടില്ല. അവർ റോമ്മായിൽ ചെന്നതിന്റെ ശേഷം അലക്സന്ത്രിയായുടെ ദീപസ്തോറോജിന്മേൽ ദ്വേഷവും ശത്രുതയും ലേബോ പാപ്പായ്ക്കു അവരുറച്ചു. അങ്ങനെ ഇരിക്കുമ്പോൾ ഈസുനാദോസു കൂടിയ ചെറിയ തെബോദോസിയോസു രാജാവിന്റെ സ്ത്രീയും അവന്റെ പെങ്ങൾ പുൾക്കാറിയായും നമസ്ക്കരിപ്പാൻ റോമ്മാപള്ളക്കൽ അവരു ചെന്നപ്പോൾ എഴുത്തുകൈക്കൊണ്ടു എപ്പേസ്സോസിൽ കൂടിയ രണ്ടാ സുന്നദോസിന്റെ കല്പന വായിപ്പാൻ രാജ സ്ത്രീകൾ രാജാവിനു എഴുതുകകൊണ്ട് തമ്പുരാന്റെ ആശണ്ണ്യത്താലെ സുന്നാദേസു കൂടി കല്പിച്ചിരിക്കുന്നതാകകൊണ്ട് അതിനു ഞാൻ ഭേദം വരുത്തുകയില്ലെന്നും മറുപടി ഉടൻ തന്നെ രാജാവു കൊടുത്തയക്കുകയും ചെയ്തു. •

## യേശുനാഥന്റെ പൂന്തോട്ടത്തിലെ കുട്ടികൾക്ക് ഉപന്യാസ മത്സരം

*വിഷയം:* മദർ തെരേസായോടൊത്ത് ഒരു ദിവസം.

ഒന്നാം സമ്മാനം: 1001 രൂപ, രണ്ടാം സമ്മാനം: 501 രൂപ

മദർ തെരേസായുമൊത്ത് ഒരു ദിവസം നിങ്ങൾ ചെലവഴിച്ചുവെന്ന് സങ്കൽപിക്കുക. ആ സാങ്കല്പികാനുഭവം അടിസ്ഥാനമാക്കി ആയിരിക്കണം ഉപന്യാസം രചിക്കേണ്ടത്.

**നിബന്ധനകൾ**

1. പതിനെട്ടു വയസ്സിൽ താഴെയുള്ള മലങ്കര സഭാംഗങ്ങളായ കുട്ടികൾക്ക് മത്സരത്തിൽ പങ്കെടുക്കാം.
2. ഫുൾസ്ക്യാപ്പ് മൂന്നുപേജിൽ കവിയരുത്
3. കടലാസിന്റെ ഒരുവശത്തു മാത്രം എഴുതുക.

ഉപന്യാസം ലഭിക്കേണ്ട അവസാനതീയതി 1998 മെയ് 31 എന്നുള്ളത് 1998 ആഗസ്റ്റ് 31 ആക്കി മാറ്റിയിരിക്കുന്നു.

കുഞ്ഞിച്ചായൻ, C/o ചീഫ് എഡിറ്റർ, മലങ്കരസഭ, കോട്ടയം - 38.



# ബൈബിൾ പഠനം



ഫാ. ഒ.പി. വറുഗീസ് (മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി - 682 308)

അദ്ധ്യായം യോഹന്നാൻ: 14/15/16/17.

**ചോദ്യങ്ങൾ**

1. "ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു. ഞാൻ മുഖാന്തരമല്ലാതെ ആരും പിതാവിന്റെ അടുക്കൽ എത്തുന്നില്ല." എന്ന കർത്താവിന്റെ ഉത്തരം ആരുടെ ചോദ്യത്തിന് മറുപടിയാണ്.
2. ഫിലിപ്പോസിന്റെ ചോദ്യത്തിനുള്ള കർത്താവിന്റെ മറുപടി എന്ത് ?
3. ഞാൻ പിതാവിനോട് ചോദിച്ച് നിങ്ങൾക്ക് അയച്ചുതരുന്നത് ആരെയാണെന്നാണ് കർത്താവ് ശിഷ്യൻമാരോട് പറഞ്ഞത് ?
4. പരിശുദ്ധാത്മാവ് ശ്ഷ്യന്മാർക്ക് എന്തു ചെയ്തു കൊടുക്കുമെന്നാണ് പറഞ്ഞത് ?
5. സമാധാനത്തെ കുറിച്ച് യേശു പറഞ്ഞത് എന്താണ് ?
6. മുന്തിരി ചെടിയും കർത്താവുമായുള്ള ബന്ധം കർത്താവിന്റെ വാക്കുകൾ ഉദ്ധരിക്കുക ?
7. ഏറ്റവും വലിയ സ്നേഹം എങ്ങനെയുള്ളതാണെന്നാണ് യേശു പറഞ്ഞത് ?
8. ശരിയായിട്ടുള്ള ദൈവവിളി മനുഷ്യന്റെ ഭാഗത്ത് നിന്നാണോ ദൈവത്തിൽ നിന്നാണോ ? വേദ വാക്യം ഉദ്ധരിച്ച് വ്യക്തമാക്കുക.
9. പരിശുദ്ധാത്മാവിന് ലോകത്തോടുള്ള ദൗത്യം എന്താണ് ?
10. ലോകത്തിൽ നിങ്ങൾക്ക് കഷ്ടം ഉണ്ട്, എങ്കിലും ധൈര്യപ്പെടുവിൻ എന്ന് യേശു പറയുന്നത് എന്തുകൊണ്ടാണ് ?
11. പിതാവാം ദൈവത്തോടുള്ള യേശുവിന്റെ പ്രാർത്ഥനയുടെ സത്ത എന്താണ് ?
12. തന്നിൽ വിശ്വസിക്കുന്നവരെക്കുറിച്ച് പിതാവിനോട് കർത്താവിന് എന്താണ് പറയാനുള്ളത് ?
13. കർത്താവ് തന്നെ തന്നെ വിശുദ്ധികരിച്ചത് എന്തിനു വേണ്ടി ?
14. ഐക്യത്തിനു വേണ്ടിയുള്ള കർത്താവിന്റെ പ്രാർത്ഥനയിൽ നിന്നുരുത്തിരിയുന്ന ആശയം എന്ത് ?



**മെയ് ലക്കത്തിലെ ചോദ്യങ്ങളുടെ ഉത്തരങ്ങൾ**

അദ്ധ്യായം യോഹന്നാൻ: 11, 12,13,

1. ലാസർ, ദൈവപുത്രൻ മഹത്വപ്പെടേണ്ടതിന് ദൈവത്തിന്റെ മഹത്വത്തിനായട്ടത്രേ (11:4).
2. (a) ദിദിമോസ് ഗ്രീക്ക് വാക്കാണ്. (b) അർത്ഥം ഇരട്ട എന്നാണ്. (c) "അവനോടുകൂടെ മരിക്കേണ്ടതിനു നാമും പോക", (11:16)
3. "ഞാൻ തന്നെ പുനരുത്ഥാനവും ജീവനും ആകുന്നു എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും, ജീവിച്ചിരുന്നു എന്നിൽ വിശ്വസിക്കുന്നവൻ ആരും ഒരു നാളും മരിക്കയില്ല."
4. (a) നമുക്ക് സാധിക്കണം (b) യേശു ലാസറിന്റെ കല്ലറയ്ക്കൽ എത്തി (c) യേശു കണ്ണുനീർ വാർത്തു (11:36)
5. (a) നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ യാചിക്കുന്നതൊക്കെയും ലഭിച്ചു എന്നു വിശ്വസിപ്പിൻ (b) അവന്റെ കല്പനകളെ നാം പ്രമാണിച്ചു അവനു പ്രസാദമുള്ളത് ചെയ്യുന്നത് കൊണ്ട് എന്തുയാചിച്ചാലും അവങ്കൽ നിന്ന് ലഭിക്കും. (c) അവന്റെ ഇഷ്ടപ്രകാരം നാം എന്തെങ്കിലും അപേക്ഷിച്ചാൽ അവൻ നമ്മുടെ അപേക്ഷ കേൾക്കുന്നു.
6. സ്വച്ഛ ജടാമാംസി തൈലം (12:3)
7. യേശു ലാസറിനെ മരണത്തിൽ നിന്ന് ഉയിർപ്പിച്ചതിനാൽ ധാരാളം യഹൂദന്മാർ യേശുവിൽ വിശ്വസിച്ചു. ജനം യേശുവിൽ വിശ്വസിച്ചു. ജനം യേശുവിനെയും ലാസറിനെയും കാണാൻ തിക്കും തിരക്കും കൂട്ടുന്നു. അത് കൊണ്ട് അവനെ ഇല്ലാതാക്കുക എന്നതായിരുന്നു മഹാപുരോഹിതന്മാരുടെ തന്ത്രം. (12:10)
8. നമുക്ക് ഒന്നും സാധിക്കുന്നില്ലല്ലോ; ലോകം അവന്റെ പിന്നാലെ ആയിപ്പോയി എന്നു പറഞ്ഞു (12:19)
9. അന്ത്രയോസും, ഫിലിപ്പോസും (12:22)
10. ഞാൻ ഇരിക്കുന്നേടത്ത് എന്റെ ശുശ്രൂഷക്കാരും ഇരിക്കും (12;26)
11. ലോകത്തെ വിധിപ്പാനല്ല, ലോകത്തെ രക്ഷിപ്പാനത്രേ വന്നിരിക്കുന്നത് (12:47)
12. വിനയത്തിന്റെയും സേവനത്തിന്റെയും ഉദാത്തമാതൃക.
13. യൂദ ഈസ്ക്കര്യോത്താ
14. നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കണം (13:34)
15. "നീ മൂന്നു പ്രാവിശ്യം എന്നെതള്ളിപ്പറയാതെ കോഴി കൂവുകയില്ല" എന്നു പറഞ്ഞു.

# ഉന്നത വിദ്യാഭ്യാസ മേഖലയിലെ ക്രൈസ്തവ പങ്കാളിത്തം: ചില നിരീക്ഷണങ്ങൾ

*ഫാ. ഡോ. ജേക്കബ് കുര്യൻ*

"പ്രസംഗിക്കുവാനും" "പഠിപ്പിക്കുവാനും", "സൗഖ്യമാക്കുവാനും" "വിമോചിപ്പിക്കുവാനു"മുള്ള ക്രൈസ്തവ ദൗത്യത്തിന്റെ ഭാഗമായിട്ടാണ് വിദ്യാഭ്യാസമേഖലയിലെ ക്രൈസ്തവ പങ്കാളിത്തത്തെ കാണുന്നത്. ഉന്നത വിദ്യാഭ്യാസത്തിലെ ക്രൈസ്തവ പങ്കളിത്തത്തെക്കുറിച്ച് പല പഠനങ്ങളും "അയാച്ചെ"(AIACHE: All India Association for Christian Higher Education) പോലുള്ള സമിതികൾക്ക് നടത്തുവാൻ കഴിഞ്ഞിട്ടുണ്ട്. (ഉദാ. "Preparing Colleges for the Twenty First Century" by Dr. M.V. Pylee, AIACHE News Letter Aug. 1996). അവയോടുകടപ്പെട്ടതും, ബന്ധപ്പെട്ടതുമായി ചില നിരീക്ഷണങ്ങൾ സമർപ്പിക്കട്ടെ.

**I. ഉന്നതവിദ്യാഭ്യാസത്തിലെ ക്രൈസ്തവ പങ്കാളിത്തം: എന്തായിരിക്കരുത്**

ഉന്നത വിദ്യാഭ്യാസ മേഖലയിലെ ക്രൈസ്തവ പങ്കാളിത്തം ഭാവിയിൽ എങ്ങനെയായിരിക്കണം എന്നു പറയുന്നതിനെക്കാൾ എളുപ്പം എന്തായിരിക്കരുത് എന്നു പറയുന്നതായിരിക്കും.

i. ന്യൂനപക്ഷാവകാശങ്ങളുടെ മറവിൽ, വർഗ്ഗീയതാല്പര്യങ്ങൾ സംരക്ഷിച്ചുകൊണ്ട് സമ്പത്തും, സ്വാധീനവും ആർജ്ജിക്കുവാനുള്ള ഉപാധിയായിരിക്കരുത് ക്രൈസ്തവരുടെ ഉന്നത വിദ്യാഭ്യാസ പ്രവർത്തനങ്ങൾ.

ii. യൂണിവേഴ്സിറ്റികളോ, തത്തുല്യങ്ങളായ അക്കാഡമിക് കേന്ദ്രങ്ങളോ നടത്തുന്ന പരീക്ഷകൾക്കുവേണ്ടിയുള്ള ഒരുക്കൽ കേന്ദ്രങ്ങളല്ല ഉന്നത വിദ്യാഭ്യാസ സംവിധാനങ്ങൾ.

iii. വലിയ കെട്ടിട സമുച്ചയം ചമച്ച്, ആരോ മുൻകൂട്ടി ക്ലിപ്തപ്പെടുത്തിയ സിലബസ് വിദ്യാർത്ഥികളെയും അദ്ധ്യാപകരെയും തളച്ച് നടത്തുന്ന "പഠിപ്പിക്കൽ" പ്രതിഭാസം അപ്രസക്തമായിക്കൊണ്ടിരിക്കുന്നതിനാൽ, നിലവിലുള്ള ക്യാമ്പസ് സംവിധാനത്തിന്റെ തുടർച്ചയല്ല, ഭാവിയിലെ ഉന്നത വിദ്യാഭ്യാസം.

iv. സർക്കാർ ശമ്പളം കൊടുത്തും ചെലവുകൾ വഹിച്ചും സൗജന്യമോ സൗജന്യനിരക്കിലോ ആക്കിയ വിദ്യ വിതരണം ചെയ്യുന്നിടത്തെ റേഷൻ കടയുടമയുടെ ജോലിയല്ല, വിദ്യാഭ്യാസ ഏജൻസികളുടേത്.

ഈ നാലുനിഷേധപ്രസ്താവനകളിൽത്തന്നെ ആവശ്യത്തിന് അവ്യക്തതയും ആശയക്കുഴപ്പവും ഉള്ളതിനാൽ അല്പം വിശദമായി ഒരോന്നും ചർച്ചചെയ്യാം. ആദ്യമായി പ്രസ്താവനകൾ വിളിച്ചുവരുത്തുന്ന ചോദ്യങ്ങളിൽ ചിലത്.

(1) ന്യൂനപക്ഷാവകാശങ്ങൾ വേണ്ടെന്ന് വയ്ക്കണം എന്നും, ക്രൈസ്തവ വിദ്യാഭ്യാസപ്രവർത്തനങ്ങൾ എല്ലാം വർഗ്ഗീയമാണെന്നു പറയാൻ പറ്റുമോ?

(2) യൂണിവേഴ്സിറ്റികളുടെയും മറ്റു പരീക്ഷയല്ലേ വിഷയത്തിലുള്ള പ്രാഗത്ഭ്യത്തെ അളക്കുന്നത് ? പരീക്ഷകളില്ലാതെ പ്രാഗത്ഭ്യം എങ്ങനെ നിർണ്ണയിക്കും?

(3) ക്യാമ്പസ് വിദ്യാഭ്യാസത്തിനു പകരം ഗുരുകുല വിദ്യാഭ്യാസം വേണമെന്നാണോ ഉദ്ദേശിക്കുന്നത്?

(4) ജനസാമാന്യത്തിന് സാമ്പത്തികഭാരം വരുത്താതെ വിദ്യ അഭ്യസിക്കുവാൻ സർക്കാർ ഒരുക്കുന്ന കാര്യങ്ങൾ വേണ്ടെന്നാണോ സൂചന?

ഈ നാലു ചോദ്യങ്ങളെക്കുറിച്ച് അല്പമായി ചർച്ചചെയ്യാം.

**1. ന്യൂനപക്ഷാവകാശങ്ങളും ക്രൈസ്തവരും**

ന്യൂനപക്ഷാവകാശങ്ങൾ ഇന്ത്യൻ ഭരണഘടനയിൽ ഉൾക്കൊള്ളിച്ചിട്ടുള്ളത് രണ്ടു ലക്ഷ്യങ്ങളോടെയാണ് (1) ന്യൂനപക്ഷങ്ങൾക്ക് അവരുടെ സാമൂഹ്യ പ്രവർത്തനങ്ങൾ നിർബാധം തുടരുവാൻ കഴിയണം (2) സാമൂഹ്യ പ്രവർത്തനങ്ങളുടെ ഗുണഭോക്താക്കളാകുവാൻ പിന്നോക്കവിഭാഗങ്ങൾക്കും ന്യൂനപക്ഷങ്ങൾക്കും അവസരം ലഭിക്കണം. ഈ ലക്ഷ്യങ്ങൾ വ്യക്തമായി ഉറപ്പു വരുത്തുന്ന **ന്യൂനപക്ഷാവകാശങ്ങൾ** തുടരുകതന്നെ വേണം.

ക്രൈസ്തവ സാമൂഹ്യപ്രവർത്തനങ്ങളിൽ ആദ്യമൊക്കെ ഈ ലക്ഷ്യങ്ങൾക്ക് ഊന്നൽ നൽകിയിരുന്നുവെങ്കിലും, പിൽക്കാലത്ത് ഇത് പ്രധാനമായും സ്വന്ത സമുദായത്തിലെ ആളുകൾക്ക് വിദ്യാഭ്യാസ അവസരങ്ങളും തൊഴിൽ സാധ്യതകളും ഉറപ്പുവരുത്തുവാനായി ഉപയോഗിക്കപ്പെടുന്നുണ്ട്. പണവും സ്വാധീനവും ആർജ്ജിക്കുവാൻ ന്യൂനപക്ഷാവകാശങ്ങളുടെ മറ ഉപയോഗിക്കന്നുണ്ട്. മറ്റു സമുദായങ്ങളും ഇങ്ങനെ ചെയ്യുന്നുണ്ടെന്നും, സ്വന്തമാളുകൾക്ക് പിന്നെയെവിടെ അവസരം എന്നും, ഒക്കെ പറഞ്ഞാലും, ന്യൂനപക്ഷാവകാശങ്ങൾ ഇപ്രകാരം വളച്ചൊടിക്കപ്പെടുന്നത് അധാർമ്മികമാണ്.

2. വിഷയത്തിലെ പ്രാഗത്ഭ്യവും സർട്ടിഫിക്കറ്റുകളും

വിഷയത്തിലെ പ്രാഗത്ഭ്യം അളക്കുവാനുള്ള ഏക ഉപാധി വാർഷിക പരീക്ഷയാവുകയും, പരീക്ഷയിൽ മാർക്കും ഗ്രേഡും കിട്ടാൻ കുറുക്കുവഴികൾ സാധാരണമാവുകയും ചെയ്തിരിക്കുന്നു. ഈ സാഹചര്യത്തിൽ വിഷയത്തിലെ പ്രാവീണ്യത്തെ കൃത്യമായും, വസ്തുനിഷ്ഠമായും വില യിരുത്തുന്ന ഉപാധികൾ രംഗപ്രവേശനം ചെയ്തുകൊണ്ടിരിക്കുന്നു. യൂണിവേഴ്സിറ്റിയുടെയോ അക്കാദമിക് കേന്ദ്രങ്ങളുടെയോ പൗരാണികത്വത്തെക്കാൾ, ഗുണമഹിമ (Quality) ഉറപ്പുവരുത്തുന്ന സ്ഥാപനങ്ങളുടെ ആധികാരികതയ്ക്ക് അംഗീകാരം ഏറിക്കൊണ്ടിരിക്കുന്നു. അവ നൽകുന്ന സർട്ടിഫിക്കറ്റുകൾ, യൂണിവേഴ്സിറ്റി ബിരുദത്തെക്കാൾ വിലമതിക്കപ്പെടുന്ന അന്തരീക്ഷം സംജാതമായിരിക്കുന്നു.

3. വലിയ ക്യാമ്പസ് ഒരു പഴങ്കഥ

കെട്ടിട സമുച്ചയങ്ങൾ, മുൻകൂർ സിലബസുകൾ, അദ്ധ്യാപക വൃന്ദങ്ങൾ, വിദ്യാർത്ഥിനീ വിദ്യാർത്ഥികളുടെ അണമുറിയാത്ത പ്രവാഹങ്ങൾ, ഇതൊക്കെയായിരുന്നു ഉന്നത വിദ്യാഭ്യാസ കേന്ദ്രങ്ങളിലെ പതിവുദൃശ്യങ്ങൾ; ഉന്നതവിദ്യാഭ്യാസം വിശാലമായ ക്യാമ്പസിലേ നടക്കൂ എന്ന സങ്കല്പം മാറിക്കൊണ്ടിരിക്കുന്നു. ഉന്നത വിദ്യാഭ്യാസത്തിന് ഒരു പ്രത്യേക ക്യാമ്പസ് അത്യാവശ്യമില്ലെന്നും, കൂടുതൽ കാര്യക്ഷമമായ വിദ്യാഭ്യാസം ഫാക്ടറികളിലും, കൃഷിയിടങ്ങളിലും, നിർമ്മാണ സൈറ്റുകളിലും നടത്താമെന്ന്, അവയുടെ ആസൂത്രണ, മൂല്യനിർണ്ണയ പ്രതിഭാസ (Planning & Evaluation Process) ത്തിനു വേണ്ടി ഒരു ചെറിയ ക്യാമ്പസിന്റെ ആവശ്യമേ ഉള്ളൂവെന്നും തെളിയിക്കപ്പെട്ടിട്ടുണ്ട്. മുൻകൂർ തയാറാക്കിയ കേന്ദ്രീകൃത സിലബസുകൾക്കുപകരം വിദ്യാർത്ഥിയുടെ അഭിരുചിക്കും,താല്പര്യത്തിനും, സങ്കല്പത്തിനും, സർഗ്ഗാത്മകതയ്ക്കും, അനുസൃതമായി സ്വയം കണ്ടെത്താവുന്നതോ തെരഞ്ഞെടുക്കാവുന്നതോ ആയ സിലബസ് വൈവിധ്യം രൂപപ്പെട്ടുകൊണ്ടിരിക്കുന്നു. ക്ലാസുമുറികളിൽ 'ലക്ചർ' നടത്തുന്ന അധ്യാപകർക്കുപകരം, പ്രാഗത്ഭ്യം പങ്കുവയ്ക്കുന്ന സഹായികൾ രംഗപ്രവേശനം ചെയ്യുന്നു. ഒരേ വിഷയത്തിന് ഒരേ ക്ലാസിലേക്ക് അനേകം വിദ്യാർത്ഥിനീ വിദ്യാർത്ഥികൾ പ്രവഹിക്കുന്നതിനുപകരം, ചെറിയ ഗ്രൂപ്പുകളുടെ കൂട്ടുപഠനവും വിദഗ്ധരുടെ അടുത്തെത്തി മാർഗ്ഗദർശനം സ്വീകരിക്കലും വിദ്യയുടെ ശൈലിയായി മാറുന്നു. അങ്ങനെ ക്ലാസുമുറിയ്ക്കും ഗുരുകുലത്തിനും തമ്മിൽ ഇടവഴികൾ ഉണ്ടായികൊണ്ടിരിക്കുന്നു.

4. സർക്കാർ സ്പോൺസേർഡ് ഉന്നതവിദ്യാഭ്യാസം മൊത്ത വിതരണക്കാരും ചില്ലറ വിതരണക്കാരും.

ഉന്നത വിദ്യാഭ്യാസത്തിന് എല്ലാവർക്കും തുല്യാവസരം ലഭിക്കുകയെന്ന ശ്രേഷ്ടമായ ലക്ഷ്യം സാധിക്കുവാനാണ് സർക്കാർ ഉന്നത വിദ്യാഭ്യാസത്തെ, സൗജന്യമോ സൗജന്യനിരക്കിലോ ആക്കിയത്. ഈ പ്രക്രിയയിലെ മൊത്ത വിതരണക്കാരായി വിദ്യാഭ്യാസവകുപ്പും യൂണിവേഴ്സിറ്റികളും മാറിയപ്പോൾ ചില്ലറ വിതരണക്കാരായത് വിദ്യാഭ്യാസ ഏജൻസികളാണ്. ഈ "വിതരണ" സംരംഭത്തിൽ വിദ്യാഭ്യാസം ഒഴിച്ച് ബാക്കിയെല്ലാം തന്നെ വീതം വച്ചുവെന്നു പറയാം. രാഷ്ട്രീയം മെയിനും, പഠനവും പഠിപ്പീരും സബ്ബും ആയ വിദ്യാഭ്യാസ സംസ്കാരം വളർന്നു വന്നു. ഇവിടെ ഒരു പുനരാവിഷ്ക്കരണത്തിനു സമയമായിരിക്കുന്നു. ഉന്നത വിദ്യാഭ്യാസം ഒരു സാമ്പത്തിക വിതരണ ശൃംഘലയെന്നതിനു പകരം, അത്യാവശ്യസൗജന്യങ്ങളോടെയുള്ള സ്വാശ്രയ സംരംഭങ്ങളായി മാറുന്നതിന്റെ ലക്ഷണങ്ങൾ കണ്ടു തുടങ്ങിയിരിക്കുന്നു. അർഹിക്കുന്നവർക്കും, നിക്ഷിപ്ത വിഭാഗക്കാർക്കും അവസരങ്ങൾ ഉറപ്പുവരുത്തുന്നതും, മൂല്യാധിഷ്ഠിതവും, ഗുണമഹിമാസമ്പന്നവുമായ വിദ്യാ വികസനപ്രസ്ഥാനമായി ഉന്നതവിദ്യാഭ്യാസം മാറിക്കൊണ്ടിരിക്കുന്നു. ഈ പ്രസ്ഥാനത്തിന്റെ പ്രധാനസാമ്പത്തിക നയം, പ്രാഗത്ഭ്യത്തിന്റെ അടിസ്ഥാനത്തിൽ പ്രതിഫലം, ബാധ്യതകൾക്കനുസൃതമായ സാമ്പത്തിക സ്വാശ്രയത്വം എന്നതായിരിക്കും. അങ്ങനെവരുമ്പോൾ സർക്കാർ പണത്തിന്റെ സിംഹഭാഗവും ശമ്പളത്തിനായിപോവുകയും, ശമ്പളം പറ്റുന്നവർ ഉത്തരവാദിത്തങ്ങൾ വിസ്മരിക്കുകയും ചെയ്യുന്ന രീതി മാറും. സർക്കാർ പണം, വിദ്യാഭ്യാസത്തിന്റെ

ഗുണപരമായ ഭേദപ്പെടുത്തലിന് (Qualitative Improvement) വിനിയോഗിക്കുവാൻ സാധിക്കുന്നു.

**II. ഉന്നത വിദ്യാഭ്യാസത്തിലെ ക്രൈസ്തവ പങ്കാളിത്തം: എന്തായിരിക്കണം അത് ?**

ഉന്നത വിദ്യാഭ്യാസ മേഖലയിലെ ക്രൈസ്തവ പങ്കാളിത്തം എന്തായിരിക്കരുത് എന്ന ചർച്ചയിൽ തന്നെ അത് എന്തായിരിക്കണം എന്ന ചില സൂചനകൾ വന്നിട്ടുണ്ട്. എങ്കിലും <u>ക്രൈസ്തവ പങ്കാളിത്തം</u> എന്നതിന് ഊന്നൽ കൊടുത്തുകൊണ്ട് നാലുകാര്യങ്ങൾ പറയുവാൻ ആഗ്രഹിക്കുന്നു. അവയ്ക്ക് താത്വികാടിസ്ഥാനം (Philosophy), നയം (Policy) മുൻഗണന (Priority) പരിപാടി (Programme) എന്ന് ശീർഷകങ്ങൾ കൊടുക്കുന്നു.

> വിദ്യാഭ്യാസ മേഖലയിലെ ക്രിസ്തുവിന്റെ സാന്നിധ്യത്തിന്റെ പ്രാകാശനമാണ് ക്രൈസ്തവ വിദ്യാഭ്യാസ സ്ഥാപനങ്ങൾ എന്ന് അവകാശപ്പെടാൻ സാധിച്ചില്ലെങ്കിലും അതാണ് ലക്ഷ്യം എന്ന് ബോധ്യമില്ലാത്ത ക്രൈസ്തവർ വിദ്യാഭ്യാസസ്ഥാപനങ്ങൾ നടത്തേണ്ട കാര്യമില്ല.

**1. താത്വികാടിസ്ഥാനം (Philosophy)**

"ക്രൈസ്തവ പങ്കാളിത്തം" എന്നു പറയുമ്പോൾ തന്നെ ക്രിസ്തുവിൽ കേന്ദ്രീകൃതമായതും ക്രൈസ്തവ പൈതൃകത്തോടു നീതിപുലർത്തുന്നതുമായ പങ്കാളിത്തം എന്നാണർത്ഥം. ഇവിടെ പ്രസക്തമായ ചോദ്യം, ഉന്നത വിദ്യാഭ്യാസ മേഖലയിൽ ഇത്തരത്തിലുള്ള ക്രൈസ്തവ പങ്കാളിത്തം എത്രത്തോളം സാധിക്കുന്നുണ്ട് എന്നാണ്. വിദ്യാഭ്യാസമേഖലയിലെ ക്രിസ്തുവിന്റെ സാന്നിധ്യത്തിന്റെ പ്രാകാശനമാണ് ക്രൈസ്തവ വിദ്യാഭ്യാസ സ്ഥാപനങ്ങൾ എന്ന് അവകാശപ്പെടാൻ സാധിച്ചില്ലെങ്കിലും അതാണ് ലക്ഷ്യം എന്ന് ബോധ്യമില്ലാത്ത ക്രൈസ്തവർ വിദ്യാഭ്യാസസ്ഥാപനങ്ങൾ നടത്തേണ്ട കാര്യമില്ല. ക്രിസ്തു വാഗ്ദാനം ചെയ്യുന്ന സമൃദ്ധിയായ ജീവന്റെ (യോഹ.10:10) യും, സമഗ്ര വിമോചനത്തിന്റെയും (ലൂക്കോ. 4:18) ഉപകരണങ്ങളാണ് ക്രൈസ്തവ വിദ്യാഭ്യാസ സംരംഭങ്ങൾ. ഈ താത്വികാടിസ്ഥാനം എത്രത്തോളം നയങ്ങളിലും മുൻഗണനകളിലും, പരിപാടകളിലും പ്രതിഫലിക്കമോ അത്രമാത്രമേ അവ "ക്രൈസ്തവ" മെന്ന വിശേഷണത്തിനർഹമാവുന്നുള്ളു.

**2. നയം (Policy)**

ഉന്നത വിദ്യാഭ്യാസ മേഖലയിലെ ക്രൈസ്തവ പങ്കാളിത്തത്തെ ബാധിക്കുന്ന നയപരമായ പല ചോദ്യങ്ങളുണ്ടെങ്കിലും ഒരെണ്ണം ഏറ്റം പ്രധാനമാണ്: വഴിതെളിച്ചുകൊണ്ട് മുമ്പിൽ പോകന്ന "വഴിവെട്ടൽ" നയമാണോ തെളിച്ചുകിട്ടിയ വഴിയിൽ കച്ചവടം നടത്താനുള്ള "കടവെക്കൽ" നയമാണോ വേണ്ടത്? വഴിവെട്ടൽ ശ്രമകരവും, ത്യാഗപൂർണ്ണവുമാണ്. കടവെക്കൽ എളുപ്പവും, ആദായകരവുമാണ്. ക്രൈസ്തവ സാമൂഹ്യ പങ്കാളിത്തം എപ്പോഴും വഴിവെട്ടൽ നയമാണ് സ്വീകരിച്ചിട്ടുള്ളത്. പ്രാഥമിക വിദ്യാഭ്യാസമോ, ആരോഗ്യപരിരക്ഷയോ ലഭിക്കാത്തിടത്ത് അവയും, ഉന്നതവിദ്യാഭ്യാസത്തിനും സാങ്കേതിക വിദ്യാഭ്യാസത്തിനും അവസരങ്ങൾ ഉണ്ടാകേണ്ടിടത്ത് അവയും ക്രൈസ്തവ സാക്ഷ്യത്തിന്റെ ഭാഗമായി ക്രമീകരിച്ചുകൊണ്ടിരിക്കുന്നു.

എന്നാലിന്ന്, ഉന്നത വിദ്യാഭ്യസത്തിലും സാങ്കേതിക വിദ്യാഭ്യാസത്തിലും സർക്കാരും മറ്റ് ഏജൻസികളും കൂടതലായി മുന്നോട്ടു വരുമ്പോൾ, ക്രൈസ്തവ ഏജൻസികൾ മേൽപറഞ്ഞ നയപരമായ നിലപാട് എങ്ങനെയാണ് വ്യക്തമാക്കുന്നത് ? രണ്ടു കാര്യങ്ങൾ ഇവിടെ പ്രാധാന്യമർഹിക്കുന്നുവെന്നു തോന്നുന്നു. (1) മറ്റുള്ളവർക്ക് എല്ലാത്തരത്തിലും മാതൃകയും ഗുണമഹിമയുടെ വെല്ലുവിളിയും ആണെന്നുറപ്പുള്ള ഉന്നത വിദ്യാഭ്യാസ സാങ്കേതിക വിദ്യാഭ്യാസ സംരംഭങ്ങൾ തുടർന്നുകൊണ്ടുപോകണം. (2) ജന നന്മയ്ക്കും, ദൈവ നാമമഹത്വത്തിനും ഉതകുന്ന കാലിക പ്രസക്തിയുള്ള പുതിയ സംരംഭങ്ങൾ വെട്ടിത്തെളിക്കണം. ഇവയിൽ രണ്ടാമതു പറഞ്ഞ, പുതിയ സംരംഭങ്ങൾക്കുദാഹരണമാണ്. തൊഴിലും പഠനവും സമന്വയിപ്പിക്കുന്ന പരിശീലന സംരംഭങ്ങൾ (Training programme that combine eavning and leaning) തൊഴിൽ ചെയ്തു കിട്ടുന്ന പണം കൊണ്ടു പഠിക്കുന്ന പരിപാടിയെന്നല്ല, തൊഴിലും പഠനവും ഒരേസമയം നടക്കുന്ന പരിശീലന ശൈലിയാണിത്. തൊഴിൽ പ്രാഗത്ഭ്യവർദ്ധനവും ലാക്കാക്കിയുള്ള ഈ പരിശീലന പരിപാടികൾ വിജയകരമായി ചിലയിടങ്ങളിൽ നടക്കുന്നു. കേരളത്തിൽ I.T.C.കൾക്കു സംഭവിച്ച പരാജയം ഇവകൾക്കുണ്ടാകുന്നില്ല എന്നതാണ് ശ്രദ്ധേയമായ സംഗതി. ഇപ്രകാരമുള്ള പുതിയ പുതിയ അന്വേഷണോന്മുഖമായ സംരഭങ്ങൾക്കുപകരം, പബ്ലിക് സ്കൂളുകളുടെയും എൻജിനീയറിംഗ് കോളേജുകളുടെയും പിന്നാലെയുള്ള ഓട്ടം വിദ്യാഭ്യാസ മേഖലയിലെ ക്രൈസ്തവ പങ്കാളിത്തത്തെക്കുറിച്ച്

നയപരമായ കാഴ്ചപ്പാടില്ലാത്തതിന്റെ ലക്ഷണമാണ്.

**3. മുൻഗണന (Priority)**

ഉന്നത വിദ്യാഭ്യാസത്തിൻ ഇന്ന് അനിവാര്യമായ രണ്ട് മുൻഗണനകളുണ്ട്. (1) കൂടുതൽ പേർക്ക് പഠനാവസരങ്ങൾ (2) ഗുണമഹിമയിൽ ഉന്നതനിലവാരം. ഇവരണ്ടിനെയും ക്രിസ്തീയമായ രീതിയിൽ കോർത്തിണക്കിയ ഒരു മുൻഗണനയാണ് ക്രൈസ്തവ ഉന്നതവിദ്യാഭ്യാസംരംഭങ്ങളിൽ കാണേണ്ടത്. പഠനാവസരങ്ങൾക്ക് മാത്രം മുൻതൂക്കം കൊടുക്കുമ്പോൾ അടിസ്ഥാനയോഗ്യതയുള്ള അനേകം ഉദ്യോഗാർത്ഥികൾ ഉണ്ടാകുന്നു. ഇവർ തൊഴിൽ മേഖലയിൽ ഒരു ബാധ്യതയായി അവശേഷിക്കുകയാണ്. ഓരോ വർഷവും പഠിച്ചു പുറത്തിറങ്ങുന്ന ബിരുദധാരികൾ നേടിയിട്ടുള്ള അറിവ് ഒരു ഉപജീവനോപാധിയായി മാറുവാൻ കെല്പുള്ളതല്ല എന്നതാണ് പരമാർത്ഥം. ഇവിടെയാണ് ഉന്നതവിദ്യാഭ്യാസത്തിന്റെ ഗുണമഹിമയും,പ്രസക്തിയ്ക്കും മുൻഗണനകൊടുത്തുകൊണ്ട്, കൂടുതൽ പഠനാവസരങ്ങൾ സൃഷ്ടിക്കേണ്ടതിന്റെ ആവശ്യം വ്യക്തമാകുന്നത്. "നമ്മുടെ" (എന്നുപറഞ്ഞാൽ പൊതുവിൽ മലയാളികൾ പ്രത്യേകമായി സമുദായാംഗങ്ങൾ) കുട്ടികൾക്ക് പഠിക്കുവാൻ അവസരം ഉണ്ടാക്കുക നമ്മുടെ ചുമതലയല്ലേ എന്ന ചോദ്യം എപ്പോഴും കേൾക്കുന്നുണ്ട്. കേരളത്തിനു വെളിയിലുള്ള നൂറുകണക്കിനു സ്വകാര്യ എൻജിനിയറിംഗ്, മെഡിക്കൽ കോളേജുകളിൽ നിന്നു പഠിച്ചിറങ്ങിയിരുന്നവരിൽ നല്ലൊരു പങ്കും മലയാളികളായിരുന്നു. അവിടങ്ങളിലൊക്കെ പ്രവേശനത്തിന് പ്രാദേശിക മുൻഗണനകൾ വന്നതോടെ മലയാളികൾക്ക് പഠനാവസരങ്ങൾ കുറഞ്ഞിരിക്കുന്നു. ലഭ്യമാകുന്ന പരിമിതങ്ങളായ സീറ്റുകൾക്ക് ഭീമമായ മുതൽമുടക്ക് വേണ്ടിവരികയും ചെയ്യുന്നു. ഈ സഹചര്യത്തിൽ, ന്യായമായ സാമ്പത്തിക മുടക്കിൽ കൂടുതൽ അവസരങ്ങൾ സൃഷ്ടിക്കുന്ന സ്വാശ്രയ വിദ്യാഭ്യാസ സ്ഥാപനങ്ങൾ കേരളത്തിനകത്തോ പുറത്തോ ആരംഭിക്കുകയെന്നത് ക്രൈസ്തവ ഏജൻസികളുടെ ധർമ്മമായി പലരും ചൂണ്ടിക്കാട്ടുന്നു.

കൂടുതൽ പഠനാവസരങ്ങൾ ഉണ്ടാകണം എന്നതിനു തർക്കമില്ല. അതിനായി, സ്വാശ്രയ സംവിധാനമേ ഫലപ്രദമാകൂ എന്നതിനും സംശയമില്ല. എന്നാൽ ഈ സ്വാശ്രയ സംപിധാവിനത്തിൽ, സാമ്പത്തിക പരാധീനതയുള്ളവെങ്കിലും പഠിക്കുവാൻ കഴിവുള്ള സ്വസമുദായാംഗങ്ങളെയും പുറത്തുള്ളവരെയും കരുതുവാൻ (നാമമാത്രമായിട്ടല്ല) ക്രമീകരണമുണ്ടാകണം. അതിലുമുപരി ഉന്നത വിദ്യഭ്യാസത്തിലെ ഗുണമഹിമയെ പ്രധാന മുൻഗണനയായിട്ട് ക്രൈസ്തവ ഏജൻസികൾ എടുക്കണം എന്നയഭിപ്രായമാണ് ഈ ലേഖകനുള്ളത്.

ഇന്ത്യയിൽ ഉന്നത വിദ്യാഭ്യാസത്തിലെ ഗുണമഹിമയെന്നു പറഞ്ഞാൽ, പാശ്ചാത്യരീതിയിലുള്ള അത്യാധുനിക ശാസ്ത്ര-സാങ്കേതികത്വവും കച്ചവടക്കാഴ്ചയിലുള്ള വിദ്യാ വികിരണവും (Market Oriented Phenomenon) എന്നാകണമെന്നില്ല. ഇവിടെയാണ് ആദരണീയനായ ഡോ. എം. വി. പൈലിയോട് ഈ ലേഖകൻ അല്പം വിയോജിക്കുന്നത് . വിദ്യാഭ്യാസം ഒരു ഉപഭോഗവസ്തു (Product) വും, വിദ്യനേടുന്നവർ ഉപഭോക്താക്കളും (Consumers), വിദ്യ നൽകുന്നവർ ഉത്പാദകരും (Producers) ആകുന്ന ഒരു പ്രക്രിയയെ ഭാരത സാഹചര്യത്തിലും ക്രിസ്തീയ സാക്ഷ്യത്തിന്റെ കാഴ്ചപ്പാടിലും അംഗീകരിക്കാൻ പ്രയാസമാണ്. നമ്മുടെ സംസ്കാരം, വൈവിധ്യങ്ങൾ, ആവശ്യങ്ങൾ, വിഭവസാധ്യതകൾ, എന്നിവയെ ഉൾക്കൊണ്ടുകൊണ്ട് പ്രസക്തവും ഉചിതവും (Relevant and appropriate) ആയ വിദ്യാഭ്യാസ ശൈലിയുണ്ടാകണം.

ഉന്നത വിദ്യാഭ്യാസത്തിന്റെ ഉള്ളടക്കവും ശൈലിയും നാടിന് പ്രസക്തമായിരിക്കണം. കഴിഞ്ഞ നൂറ്റാണ്ടിലെ യൂറോപ്പിലെയും അമ്മേരിക്കയിലെയും ഉന്നത വിദ്യാഭ്യാസരീതി മിക്കവാറും അനുകരിച്ചതിന്റെ തിക്ത ഫലങ്ങളാണ് നാമിന്ന് അനുഭവിക്കുന്നത്. പഠിച്ചത് സ്വന്തം ജീവിത സാഹചര്യത്തിൻ പ്രാവർത്തികമാക്കാൻ വയ്യാത്ത ദുരവസ്ഥ. കാർഷിക മേഖലയിലും, നിർമ്മാണ, വ്യവസായ, ഊർജ്ജ മേഖലകളിലും ഒക്കെ തദ്ദേശീയ ഊന്നൽ ഉൾക്കൊണ്ട വിദ്യാഭ്യാസവും, ഗവേഷണവും ആണ് വേണ്ടിയിരിക്കുന്നത്.

കേരളത്തിന്റെ തന്നെ രണ്ട് ആവശ്യങ്ങളെടുക്കാം (1) ഊർജ്ജം: കേരളത്തിലെ വൈദ്യുതി ക്ഷാമം ഒരു നീണ്ട കഥയാണ്.കാറ്റും, തിരമാലയും, സൗരോർജ്ജവും നല്ല ഊർജ്ജ സ്രോതസുകളാണെന്ന് നമുക്കറിവുണ്ട്. ഇവയ്ക്ക്

(ശേഷം 20-ാംപേജിൽ)

# പഠനറിപ്പോർട്ട്

1996 ഒക്ടോബറിൽ ഡമാസ്ക്കസിൽ വച്ച് അഖില ലോക ഓർത്തഡോക്സ് വനിതാ സമ്മേളനം നടന്നു. അതിൽ ഇന്ത്യൻ ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് ശ്രീമതി ശാന്തി വർഗ്ഗീസ് (മദ്രാസ്) സംബന്ധിച്ചിരുന്നു. അവിടെ വച്ച് ശ്രീമതി ശാന്തി സ്വന്തമായി നടത്തിയ പഠനങ്ങളുടെ റിപ്പോർട്ടാണ് താഴെ ചേർത്തിരിക്കുന്നത് ഇതിന്റെ വെളിച്ചത്തിൽ നമ്മുടെ സഭയിലെ സ്ത്രീകളുടെ പങ്കാളിത്വം മനസ്സിലാക്കാമല്ലോ?

| ചോദ്യങ്ങൾ | എത്യോപ്യൻ ഓർത്തഡോക്സ് സഭ | ഗ്രീക്ക് ഓർത്തഡോക്സ് സഭ | സിറിയൻ ഓർത്തഡോക്സ് സഭ | അർമ്മീനിയൻ ഓർത്തഡോക്സ് സഭ |
|---|---|---|---|---|
| 1. നിങ്ങളുടെ സഭയിൽ ഒരുവനിതാ സംഘടന പ്രവർത്തിക്കുന്നുണ്ടോ | ഉണ്ട് | ഉണ്ട് | ഉണ്ട് | ഉണ്ട് |
| 2. സ്ത്രീകൾക്ക് ഭരണപരമായ പ്രാതിനിധ്യം ഉണ്ടോ? | | | | |
| 1. ഇടവകതലത്തിൽ | ഉണ്ട് | ഇല്ല | ഉണ്ട് | ഉണ്ട് |
| 2. ഭദ്രാസനതലത്തിൽ | ഉണ്ട് | ഇല്ല | ഇല്ല | ഉണ്ട് |
| 3. സുന്നഹദോസിൽ | ഇല്ല | ഇല്ല | ഇല്ല | ഇല്ല |
| 3. സ്ത്രീകൾക്ക് വോട്ടവകാശം ഉണ്ടോ | ഉണ്ട് (എല്ലാതലത്തിലും) | ഇല്ല | ഉണ്ട് (ഭരണപരമായി മാത്രം) | ഉണ്ട് |
| 4. നിങ്ങളുടെസെമിനാരികളിൽ സ്ത്രീകൾ പഠിക്കുന്നുണ്ടോ? | ഉണ്ട് | ഉണ്ട് (താരതമ്യേന) | ഇല്ല | ഇല്ല |
| 5. സ്ത്രീകൾ ബൈബിൾ ക്ലാസ് എടുക്കാറുണ്ടോ | ഉണ്ട് | ഇല്ല | ചിലപ്പോൾ | ഇല്ല |
| 6. പ്രാർത്ഥനാ യോഗങ്ങൾക്ക് സ്ത്രീകൾ നേതൃത്വം നൽകാറുണ്ടോ | ഉണ്ട് | ഉണ്ട് (കൂടുതലും പുരോഹിതന്മാരുടെ ഭാര്യമാർ ആയിരിക്കും | ചിലപ്പോൾ | ഇല്ല |
| 7. വി. കുർബ്ബാനയിലെ താഴെപ്പറയുന്ന കാര്യങ്ങളിലുള്ള സ്ത്രീകളുടെ പങ്കാളിത്വം | | | | |
| 1. ബൈബിൾ വായന | ഉണ്ട് | ഉണ്ട് | ഇല്ല | ഉണ്ട് |
| 2. ആരാധനാ ഗീത നേതൃത്വം | ഉണ്ട് | ഉണ്ട് | ഉണ്ട് | ഉണ്ട് |
| 3. പ്രസംഗം | ഇല്ല | ഇല്ല | ഇല്ല | ഇല്ല |
| 8. ദേവാലയം ശുചിയാക്കുന്നതിലും അലങ്കരിക്കുന്നതിലും സ്ത്രീകളെ പങ്കാളികളാക്കാറുണ്ടോ? | | | | |
| 1. പള്ളിക്കകം | ഉണ്ട് | ഉണ്ട് (ഒരുപ്രത്യേക സ്ത്രീയെമാത്രം അനുവദിക്കുന്നു) | ഉണ്ട് | ഉണ്ട് |
| 2. മദ്ബഹാ | ഉണ്ട് | | ഇല്ല | ഇല്ല |
| 9. നിങ്ങളുടെ സഭയിൽ ശെമ്മാശ്ശിനിമാർ ഉണ്ടോ | ഇല്ല | ഇല്ല | ഇല്ല | ഇല്ല |

## പത്രാധിപർക്കുള്ള കത്ത്

നമ്മുടെ സഭയുടെ ആരാധനാക്രമങ്ങൾ പരിഷ്കരിക്കുന്നതിന് നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ഒരു കമ്മറ്റിയെ 1998 ഫെബ്രുവരിയിൽ കൂടിയ പ. സുന്നഹദോസ് നിയമിച്ചതായി പത്രത്തിൽ വായിച്ചു. ഇത്രയും വൈകിയാണെങ്കിലും, ഇതിൽ നമുക്ക് ദൈവത്തെ മഹത്വപ്പെടുത്താം.

ആദിമനൂറ്റാണ്ടുകളിൽ യഹൂദാപാരമ്പര്യമുള്ള ക്രിസ്ത്യാനികൾക്കുവേണ്ടി, അന്ത്യോക്യൻ രീതിയിൽ, സന്യാസാശ്രമങ്ങളിൽ രൂപം കൊണ്ട ആരാധനാക്രമങ്ങൾ ആണല്ലോ നാം ഇന്നും ഉപയോഗിക്കുന്നത്. ദൈനംദിന ജീവിതവുമായി ഇതിൽ പലതിനും ഒരു ബന്ധവുമില്ലല്ലോ. ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ വിശ്വാസാചാരങ്ങൾക്കും പാരമ്പര്യങ്ങൾക്കും സഭാമക്കളുടെ ജീവിതചര്യകൾക്കും യോചിച്ച ആരാധനാ ക്രമങ്ങൾ സഭയിലുണ്ടാകണം. ജനങ്ങളും വൈദീകരും ചേർന്ന് സന്ദർഭാനുസരണം ഉപയോഗിക്കാൻ വേണ്ട പ്രാർത്ഥനകളും ഗീതങ്ങളും ക്രമീകരിക്കണം. സമയബന്ധിതമായി ഈ യത്നം പൂർത്തീകരിക്കണം. ഡോ. ജേക്കബ് കുര്യൻ അച്ചൻ മുൻമ്പൊരു ലക്കത്തിൽ എഴുതിയിരുന്നതുപോലെ ആരാധനാപരിഷ്കരണകമ്മറ്റി മറ്റൊരു ചാപിള്ള ആകില്ലെന്ന് പ്രതീക്ഷിക്കുന്നു.

എം. ഐസക്ക്. പനമ്പള്ളി നഗർ, കൊച്ചി.

കേരളത്തിൽ പഞ്ഞവുമില്ല.ഇവയെ കേന്ദ്രീകരിച്ച് വ്യവസായികാടിസ്ഥാനത്തിലുള്ള ഗവേഷണവും പഠനവും ഉന്നത വിദ്യാഭ്യാസരംഗത്ത് നമുക്ക് നടത്തുവാൻ കഴിഞ്ഞിട്ടില്ല. എന്തെങ്കിലും നടത്തണമെങ്കിൽ വിദേശി കണ്ടുപിടുത്തങ്ങളെ ആശ്രയിക്കുകയും വേണം. ഇത് പരിതാപകരമായ ഒരവസ്ഥയല്ലേ? (2) ഗതാഗത മാർഗ്ഗം – റോഡുകൾ: കേരത്തിലെ അതിവർഷത്തിന്റെയും വേനലിന്റെയും സാഹചര്യത്തിനനുസൃതമായ റോഡു ടാറിങ്ങിന്റെ സാങ്കേതിക വിദ്യപോലും വികസിപ്പിച്ചെടുക്കുവാൻ നമ്മുടെ പഠന, ഗവേഷണങ്ങൾ ശ്രദ്ധിച്ചിട്ടില്ല. അനേക കോടി രൂപ മുതൽ മുടക്കും, അനേക തൊഴിലവസരങ്ങളും ഉള്ള ഈ മേഖലയിലും വിദ്യാഭ്യാസഗവേഷണ പരമായ സാധ്യതകളെ നാം ഗൗരവമായിട്ടെടുത്തിട്ടുണ്ടോ എന്നത് സംശയമാണ്: ഒരു പക്ഷേ ബാലിശമായി തോന്നാവുന്ന ഈ രണ്ടുദാഹരണങ്ങളും ഒരു കാര്യം സൂചിപ്പിക്കുന്നു. ഇത്തരത്തിലുള്ള ആവശ്യങ്ങളെ മുൻ കണ്ടുകൊണ്ടുള്ള ഉന്നതവിദ്യാഭ്യാസ ക്രമീകരണത്തെയാണ് ഗുണഹിമയുള്ളതെന്ന് പറായാവുന്നത്. ചെറുകിട കാർഷിക മേഖലയിലെ യന്ത്രവൽക്കരണ സാധ്യതകൾ, പ്രകൃതീരമ്യമായ (Eco-Friendly) ആരോഗ്യ പരിപാലനവും ജീവിത ശൈലിയും, സമഗ്രഗ്രാമവികസനം, നാണ്യവിളകളുടെയും സുഗന്ധ വ്യഞ്ജനങ്ങളുടെയും വ്യവസായിക സാധ്യതകൾ, മുതലായി എത്രയെത്ര വിഷയങ്ങളെ ഉന്നത വിദ്യാഭ്യാസത്തിന്റെ പരിധിയിൽ കൂടുതലായി (ഇപ്പോൾ പലതും നാമമാത്രമായിട്ടുണ്ട്) കൊണ്ടുവരാവുന്നവയായിട്ടുണ്ട്! ചുരുക്കത്തിൽ, ജനസാമാന്യത്തിന്റെ പ്രാഥമികാവശ്യങ്ങളായ ഭക്ഷണം, വസ്ത്രം, പാർപ്പിടം, വൈദ്യുതി, കുടിവെള്ളം മുതലായവ നീതിപൂർവ്വമായി ലഭ്യമാക്കുവാനുള്ള യജ്ഞത്തിന്റെ അനുബന്ധ സംരംഭങ്ങളാവണം ഉന്നത വിദ്യാഭ്യാസവും ഗവേഷണവും.

**4 പരിപാടി (Programme)**

മേല്പറഞ്ഞ താത്വികാടിസ്ഥാനവും, നയപരമായ മുൻതൂക്കങ്ങളും, മുൻഗണനയും, സന്തുലിതമായി സമ്മേളിച്ച ഉന്നതവിദ്യാഭ്യാസ പരിപാടി (Higher Education Programme) ആവിഷ്കരിക്കുന്നതിലാണ് ക്രൈസ്തവ വിദ്യാഭ്യാസ ഏജൻസികളുടെ പ്രാഗത്ഭ്യം വ്യക്തമാകുന്നത്. ഈ പരിപാടിക്ക് രണ്ട് വശങ്ങൾ ഉണ്ടായിരിക്കണം (1) ആസൂത്രണം (Planning) (2) നിർവ്വഹണം (Implementation or Administration).

ആസൂത്രണത്തിൽ, ക്രൈസ്തവ വിദ്യാഭ്യാസ പ്രവർത്തനത്തിന്റെ താത്വികാടിസ്ഥാനം, നയം മുൻഗണന എന്നിവയെ ഉൾക്കൊണ്ട പ്രസക്തവും അനുയോജ്യവുമായ പഠന ഗവേഷണ പരിപാടികൾ നിർണ്ണയിക്കപ്പെടുന്നു. ഒരു കോഴ്സ് പഠിക്കുവാനുള്ള യോഗ്യത, പഠിച്ചുകഴിഞ്ഞാൽ ഉണ്ടാകേണ്ട പ്രാഗ്ത്ഭ്യം, നടത്തിപ്പിന്റെ ചെലവടക്കമുള്ള സാമ്പത്തികാര്യങ്ങൾ, ലഭ്യമാക്കുന്ന തൊഴിലവസരങ്ങളും പ്രായോഗിക പരിശീലന സാധ്യതകളും, ഇങ്ങനെ പലതും ആസൂത്രണം ചെയ്യപ്പെടണം. നിർവ്വഹണത്തിൽ, സർക്കാർ, യൂണിവേഴ്സിറ്റി യു.ജി.സി. മുതലായ കേന്ദ്രങ്ങളുടെ തൊഴിൽ പരിശീലന കേന്ദ്രങ്ങളും ഒക്കെയായിട്ടുള്ള ലെയ്സൺ ജോലി, വിദ്യാർത്ഥികളുടെ വിഷയത്തിലുള്ള പ്രാഗത്ഭ്യ നിർണ്ണയം (Evaluation of Competence) പഠന പ്രക്രിയയുടെ മുഴുവൻ ഭരണ നിർവ്വഹണം മുതലായവ ഉൾപ്പെടണം. മേല്പറഞ്ഞ രണ്ടു വശങ്ങളും കൈകാര്യ ചെയ്യാൻ കെല്പുള്ള രണ്ട് ഡിപ്പാർട്ടുമെന്റുകൾ ഉന്നത വിദ്യാഭ്യാസ ഓഫീസ് ഉണ്ടാവുകയും, അത് ഒരു സ്ഥിരവും കാര്യക്ഷമവുമായ സംവിധാനമാവുകയും ചെയ്യുമ്പോഴേ, നാം മറ്റൊരു നൂറ്റാണ്ടിലേക്ക് ഉന്നതവിദ്യാഭ്യാസ മേഖലയിൽ ചുവടു വയ്ക്കുവാൻ കെല്പുള്ളവരാവുകയുള്ളു.

# വിശുദ്ധാത്മദാനം

ഫാ. റ്റി.എം. അലക്സാൻഡ്രോസ്, സീതത്തോട്

*അങ്കണത്തൈമാവിൽ എന്ന............ രീതി*

പരമസുതനേശു മാനവരക്ഷയ്ക്കായി
കാൽവറിമീതെ സ്വയം ബലിയായ് സമർപ്പിച്ചു
മരണം ജയിച്ചവൻ കബറിൽ നിന്നും മൂന്നാം
വാസരം ദിവ്യ മഹാശക്തിയോടുയർക്കയായ്

ചില്പുമാൻ പലവുരു ശിഷ്യർക്കും പ്രത്യക്ഷനായ്
ലോകമൊക്കെയും പോയി പ്രേഷിതവൃത്തി ചെയ്‌വാൻ
പരത്തിലിഹത്തിലും പരമാധികാരങ്ങൾ
നൽവരങ്ങളും പകർന്നേകിക്കൊണ്ടോതിയിദം

ഏറെ നാൾ ചെല്ലും മുമ്പെ എന്നുടെ താതനിടം
ഏറുവാൻ പിരിയും ഞാൻ നിങ്ങളിൽ നിന്നും നൂനം
സങ്കടം വേണ്ടാമന്മ്പലം വേണ്ടാ മറ്റൊ
രാശ്വാസപ്രദനെത്താൻ നിങ്ങൾക്കായയച്ചിടും

തത്വത്തിൽ ഏകത്വമാം ത്രിത്വത്തിൽ മൂന്നാമതാം
സത്യത്തിൽ ആത്മാവവൻ നിത്യനാം റൂഹാതന്നെ
ശക്തനാണവൻ തന്റെ  ഭക്തരെ ദിനംതോറും
സകലസത്യത്തിലും നടത്തി പാലിക്കുവാൻ

നാല്പതാം ദിവസത്തിലൊടുവിൽ മലമീതെ
ശിഷ്യരെ മേളിപ്പിച്ചു ഭാഷണം ചെയ്താൻ വീണ്ടും
വാഗ്ദത്ത റൂഹായെ സംപ്രാപിതരാകുംവരെ
പാർക്കണം യെരുശലേം പുരിയിൽ തന്നെ നിങ്ങൾ

ഇത്തരമരുൾ ചെയ്തു തൃക്കരം നീട്ടി
മീതെ ആശിഷം വർഷിക്കവേ
തൃപ്പാദങ്ങൾ മെല്ലെ  ഭൂവിൽ നിന്നുയർന്നു
യമ്മഹോന്നതൻ സ്വർഗ്ഗാരോഹണം പ്രാപിക്കയായ്

ഗുരുവിൻ വിരഹത്തിൽ ദുഃഖിതരെന്നാകിലും
വാഗ്ദാനം വിശ്വസിച്ചു പുരിയിൽ തിരിച്ചെത്തി
വാഗ്ദത്ത നിവർത്തിക്കിടം പ്രാപിതരാകും വരെ
പ്രാർത്ഥനാനിരതരായ് സെഹിയോൻ മാളികയിൽ

ഗുരുവിൻ ആരോഹണം കഴിഞ്ഞു പത്താം ദിനം
ചന്തമോടെത്തി പെന്തിക്കൊസ്തിയാം മഹാദിനം
തൽക്ഷണം പ്രചണ്ഡമാം വാനമെത്തുന്നതു പോലെ
ഭീതിദം മുഴക്കാ മഭവനം നിറയ്ക്കയായ്

മാളിക വിറയ്ക്കുന്നു തൽക്ഷണം കുലുങ്ങുന്നു
അഗ്നിനാവുകൾ ജ്വലിച്ചിറങ്ങി ദ്യോവിൽ നിന്നും
ഭക്തരിൽ ശിരസ്സിന്മേലാവസിച്ചു മരുവുമ്പോൾ
വ്യക്തമായവർ പുതു ഭാഷകൾ ഭാഷിക്കുന്നു

ഭീതിജന്യമാം കൊടുമുഴക്കം ശ്രവിക്കയാൽ
വൈവിദ്ധ്യ മേലും നാനാജാതിക്കാർ ഭാഷക്കാരും
യതിൻ ഹേതു എന്തെന്നാരാഞ്ഞു ഗ്രഹിക്കുവാൻ
ആയാസപ്പെട്ടു തത്ര ഓടിവന്നടുക്കയായ്

ഗാലിലയന്മാരവർ വിവിധഭാഷകളിൽ
ദൈവികവൻ കാര്യങ്ങൾ ഘോഷിക്കുന്നതു ശ്രവി
ച്ചാശ്ചര്യഭരിതരായെങ്കിലുമിതരന്മാർ
മദ്യത്താൽ മദോന്മത്തരിവരെന്താക്ഷേപിച്ചാർ

ശ്ലീഹരിൽ മുമ്പൻ പത്രോസോതിനാൻ സഹജരേ
മദ്യത്താൽ ലഹരിച്ചോരല്ലയിജ്ജനം തെല്ലും
പൂർവ്വികനിബി ചേലോതിയോരാത്മദാന
നൽവരത്തിൻ ഭാഗിക നിവർത്തി തന്നെ ഇത്

സുത്മാവിനോടാ പാപം ഏറ്റു ചൊന്നിടിൽ ജ്ഞാന
സ്നാനവും വിശുദ്ധാത്മനിറവും പ്രാപിക്കുവിൻ
ആഹ്വാനമിതു കൈക്കൊണ്ടാത്മശുദ്ധി പ്രാപിച്ചും
രക്ഷിതരായി ഭവിച്ചജ്ജനം മൂവായിരം

# അംശവടിയിലെ സർപ്പം

***1998 ജനുവരി മാസത്തിലെ മലങ്കരസഭയിലെ പ്രതികരണവേദിയിൽ. ശ്രീ. വി.കെ. ചാക്കോ അംശവടിയിലെ സർപ്പം എന്ന ശീർഷകത്തിൽ, മെത്രാന്മാർ ഉപയോഗിക്കുന്ന അംശവടിയിലെ പാമ്പിന്റെ രൂപത്തെ പ്രതിപാദിച്ചിരുന്നു. അതിൽ അദ്ദേഹം സർപ്പരൂപം ആവശ്യമില്ല എന്നാണ് പറഞ്ഞിരുന്നത് അതിന് ലഭിച്ച പ്രതികരണങ്ങളാണ് ഇവിടെ ചേർത്തിരിക്കുന്നത്.***

ശ്രീമാൻ വി.കെ. ചാക്കോ എഴുതിയ ആശയം പലതും നല്ലതുതന്നെ എന്നാൽ കുറെക്കൂടി ആ വിഷയത്തെക്കുറിച്ച് ആരായണം എന്ന് ആഗ്രഹിക്കുന്നു. മെത്രാന്മാരുടെ കയ്യിലെ അംശവടിയെ മോശയുടേയും അഹരോന്റെയും വടികളോടു ഉപമിച്ചതു നല്ലതുതന്നെ എന്നാൽ സർപ്പരൂപത്തിന്റെ പ്രതീകം പ്രത്യേകം ശ്രദ്ധേയമാണ്.സർപ്പം വായ് പിളർന്ന് നാക്കു നീട്ടിയരൂപം ഇതിനും പ്രത്യേക അർത്ഥം ഉണ്ട്. സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തല തകർക്കും. ഉല്പ. 3:15 എന്ന് യഹോവയായ ദൈവം അരുളി ചെയ്ത കർത്താവിന്റെ ക്രൂശുമരണത്തോട് നിറവേറി. കർത്താവിന്റെ ക്രൂശിനുമുമ്പിൽ സർപ്പം വായ് പിളർന്നു നാക്കു നീട്ടിചാകുന്ന പ്രതീകമാണ് ഇതിൽ നിന്നു അർത്ഥമാക്കുന്നത്. പാമ്പ് വായ്തുറക്കുന്നതു കടിക്കാനാണെങ്കിലും വായ്പിളർന്നു നാക്കു നീട്ടുന്നത് ചാകുന്നതിന്റെ ലക്ഷണമാണ്. ഒരു തലയുള്ള വടിയിലും ഇരുതലയുള്ള വടിയിലും ഇതുതന്നെയാണ് അർത്ഥം. പരിശുദ്ധ തിരുമേനിയുടെ വടി ഒരുതലയുള്ളതാണ്, അതിൽ കുരിശില്ല എന്നു തോന്നിയാക്കാം. എന്നാൽ സർപ്പത്തിന്റെ തല കുനിഞ്ഞു പോയതായും, തല ഒടിഞ്ഞു ചാവാൻ തയ്യാറാകുന്ന സർപ്പരൂപമാണ് അത്. ചുരുക്കത്തിൽ ഒറ്റതല ഉള്ളതും, ഇരട്ടതലയുള്ളതും മുമ്പ് പറഞ്ഞതുപോലെ വായ് പിളർന്നു നാക്കു നീട്ടിയതുമാണ് ഏറ്റവും ഉചിതമായിട്ടുള്ളത്. അതില്ലാത്തവടികൾ അഭവന്ദ്യതിരുമേനിമാർ ഉപയോഗിക്കുന്നതും അത്ര നല്ലതല്ല. നമ്മുടെ ചില തിരുമേനിമാരുടെ വടി വല്യപ്പച്ചന്മാരുടെ വടിപോലെ വളഞ്ഞതുമാത്രമാണ്. അത് ഏതർത്ഥത്തിലാണ് ഉപയോഗിക്കുന്നതെന്നു വ്യക്തമല്ല. അഭവന്ദ്യ തിരുമേനിമാരിൽ ചിലർ തടികൊണ്ടുള്ളതും, ചിലർ സ്റ്റീൽകൊണ്ടുള്ളതും, അപൂർവ്വം ചിലർ വെള്ളികൊണ്ടുള്ളതും ഉപയോഗിക്കുന്നു. ഏതു ഉപയോഗിച്ചാലും അഭിവന്ദ്യ തിരുമേനിമാരെ കബറടക്കുമ്പോൾ തടിയല്ലാതെ യാതൊന്നും കൊടുത്തയക്കാറില്ല. അതുകൊണ്ട് ചിലതിരുമേനിമാർ ഇപ്പോഴെ തടി ഉപയോഗിച്ചുതുടങ്ങിയിരിക്കുന്നു. തടികൊണ്ടുള്ള അംശവടിയിലാണ് കൂടുതൽ കുഴപ്പം. അതിൽ വായും ഇല്ല, നാക്കും ഇല്ല, ആകയാൽ അഭിവന്ദ്യ തിരുമേനിമാർ വല്യപ്പൻ വടി ഉപേക്ഷിച്ച് പാരമ്പര്യമായി പ്രതീകാത്മകമായിട്ടുള്ള അംശവടി ഉപയോഗിക്കുന്നതല്ലേ യുക്തമായത്. ഇങ്ങനെയുള്ള കാര്യങ്ങൾക്ക് ഒരു ഐക്യരൂപം ഉണ്ടാക്കുവാൻ അഭിവന്ദ്യ പിതാക്കന്മാർ ശ്രമിക്കുന്നത് നന്നായിരിക്കും.

**തടികൊണ്ടുള്ള അംശവടിയിലാണ് കൂടുതൽ കുഴപ്പം. അതിൽ വായും ഇല്ല, നാക്കും ഇല്ല, ആകയാൽ അഭിവന്ദ്യ തിരുമേനിമാർ വല്യപ്പൻ വടി ഉപേക്ഷിച്ച് പാരമ്പര്യമായി പ്രതികാത്മകമായിട്ടുള്ള അംശവടി ഉപയോഗിക്കുന്നതല്ലേ യുക്തമായത്.**

**ഫാ. എ.ഡി. കുറിയാക്കോസ്,**
**തിരുവല്ല**

ഉല്പത്തിയിൽ അംശവടിയിൽ പാമ്പിനു സ്ഥാനം ലഭിക്കാനുള്ള കാരണം വ്യക്തമാണ്. മോശ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതും മറ്റും ഇതിനുശേഷം മാത്രമാണ്. ഉല്പത്തിയിൽ കാണുന്നത് പാമ്പ് മനുഷ്യമനസ്സിനെ സ്വാധീനിക്കുന്നതാണ്. അങ്ങനെ മനുഷ്യനിൽ സ്വാഭാവികത നഷ്ടമാകുന്നു. അല്ലെങ്കിൽ ഏകത്വം നഷ്ടമാകുന്നു. അന്നു മുതൽ ഇന്നു വരേയും ഏകത്വം നഷ്ടമായ മനുഷ്യൻ മറ്റുള്ളവരെ സ്വാധീനിച്ച് കടന്നു പൊയ്ക്കൊണ്ടിരിക്കുന്നു. മനുഷ്യഹൃദയങ്ങലെ സ്വാധീനിക്കുക എന്ന കൗശലക്കാരനായ പാമ്പിന്റെ പണി ചെയ്യുന്ന മനുഷ്യരെ സർപ്പത്തിന്റെ രൂപമുള്ള അംശവടി ഉപയോഗിച്ച് അനുഗ്രഹിക്കുന്നത് സത്യവും ആവശ്യവും മാത്രമാകുന്നു.

**ശ്രീമതി. എം.എം. ഗിൽശാന്ത്,**
**കരിമ്പള്ളൂർ, വടവാതൂർ**

അംശവടിയിലെ പാമ്പിന്റെ രൂപം വെറും ഒരു അന്തവിശ്വാസമോ അഥവാ ബിംബാരാധനയോ എന്ന് ശ്രീ. ചോക്കോ സംശയരഹിതമായി തെളിയിച്ചിരിക്കുന്നു. യഹോവയായ ദൈവം ശപിച്ച ഒരേ ഒരു ജന്തുവാണല്ലോ സർപ്പം (ഉല്പ. 3:14) അതിനെ മോശയുടേയും, അഹരോന്റെയും പേരും പറഞ്ഞ് അധികാരത്തിന്റേയും പദവിയുടേയും പേരിൽ കൊണ്ടു നടന്നിട്ടും ദൈവം തമ്പുരാൻ ശിക്ഷിക്കാത്തത് – പിതാവേ, ഇവർ ചെയ്യുന്നത് ഇന്നത് എന്ന് അറിയായ്ക കൊണ്ട് ഇവരോടു ക്ഷമിക്കേണമേ എന്ന് ക്രൂശിൻമേൽ കിടന്നുകൊണ്ടുള്ള യേശുതമ്പുരാന്റെ മദ്ധ്യസ്ഥ പ്രാർത്ഥന ഒന്നു കൊണ്ടുമാത്രമാണ്. ദൈവം ശുദ്ധീകരിച്ചതിനെ മലിനമെന്ന് വിചാരിക്കാനോ (അപ്പോ. പ്ര. 10:15), ദൈവം ശപി

(ശേഷം 27-ാം പേജിൽ)

# മലങ്കരസഭയിലെ കാതോലിക്കാമാർ

*ഗ്രന്ഥകർത്താ:* കെ.വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ളിഷേഴ്സ്, മാങ്ങാനം, കോട്ടയം - 18 ഫോൺ 578936. വില 150 രൂപ.

മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച മലങ്കര സഭയുടെ സമ്പൂർണ്ണ ചരിത്രസംഗ്രഹത്തോടുകൂടി ആരംഭിക്കുകയും ഈ നൂറ്റാണ്ടിൽ സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയും അദ്ദേഹത്തോടൊപ്പവും തുടർന്നും സഭയെ നയിച്ച കാതോലിക്കബാവമാരും നേരിട്ട സങ്കീർണ്ണ പ്രശ്നങ്ങളെ ഉൾക്കാഴ്ചയോടെ വിശകലനം ചെയ്യുകയും അവരുടെ പ്രവർത്തനങ്ങൾ മൂലം സഭയ്ക്ക് കാതോലിക്കേറ്റിലൂടെ സ്വാതന്ത്ര്യം കൈവരുകയും ചെയ്ത സംഭവങ്ങളെ ആഴത്തിലും പരപ്പിലും അവലോകനം ചെയ്തു വിലയിരുത്തുകയും ചെയ്യുന്ന ഒരുത്തമ പുസ്തകമാണ് 'മലങ്കരസഭയ്ലെ കാതോലിക്കാമാർ' എന്നു പറയുന്നതിൽ വളരെ സന്തോഷമുണ്ട്. നാം ജീവിക്കുന്ന ഇരുപതാം നൂറ്റാണ്ടിലെ ഇളകി മറിഞ്ഞ സഭാചരിത്ര സാഗരത്തെ ഏതാനും പൂർണ്ണ കുംഭങ്ങളിലാക്കി അനുവാചകരുടെ കരങ്ങളിൽ സാഭിമാനം സമർപ്പിക്കണമെങ്കിൽ പരന്ന വായനയും പഠനവും സാഹസികമനോഭാവവും സർവ്വോപരി അതുല്യമായ ക്ഷമയും ഭാഷാ സ്വാധീനവും കൈമുതലായിട്ടുണ്ടെങ്കിലേ സാധിക്കയുള്ളൂ എന്നാണ് 600 പേജുകളിൽ നിറഞ്ഞു നിൽക്കുന്ന ജീവചരിത്രപ്രധാനമായ ഈ സഭാചരിത്രാവലോകനം സാക്ഷിക്കുന്നത്.

മലങ്കരസഭയ്ക്കു വൈദേശിക സഭാനേതാക്കളും ഇവിടത്തെ അവരുടെ പിണിയാളുകളും ഏല്പിച്ച നഖക്ഷതങ്ങൾ സഭയുടെ വീരസന്താനങ്ങൾ അവസരത്തിനൊത്തുയർന്ന് മായിച്ചു കളയുകയും കാല ചക്രഭ്രമണത്തിനിടയിൽ അപഹരിക്കപ്പെട്ട ഈ സിദ്ധമായ സ്വാതന്ത്ര്യം വീണ്ടടുക്കുകയും ചെയ്തതു സംബന്ധിച്ച നിലയ്ക്കാത്ത ആദ്ധ്യാത്മിക സമരങ്ങളുടെയും സംഘട്ടനങ്ങളുടെയും ആകെത്തുകയാണ് സഭയുടെ ആധുനിക സഭാചരിത്രത്തിലെ പല അധ്യായങ്ങളും. അദ്ധ്യാത്മിക സ്വതന്ത്ര്യം അപഹരിച്ചശേഷം ഇവിടുത്തെ ഭൗതിക സ്വാതന്ത്ര്യവും പണവും പണ്ടങ്ങളും കൈയടക്കാനും കൊണ്ടുപോകാനും 90 വർഷം മുമ്പെ ശ്രമിച്ച് പരാജയപ്പെടുകയും ഉടക്കും മുടക്കും മൂലം സഭയെ നിലയ്ക്കാത്ത വ്യവഹാര നൂലാമാലകളിൽ കുരുക്കുകയും ചെയ്ത ചിത്രം ഈ ഗ്രന്ഥത്തിന്റെ ഓരോ അദ്ധ്യായത്തിലും തെളിഞ്ഞു നിൽക്കുന്നുണ്ട്. സമാധാനത്തിനുവേണ്ടി പ്രായവും ജീവനും പണയപ്പെടുത്തി പരദേശയാത്ര നടത്തി ആത്മാർത്ഥമായി ശ്രമിച്ചപ്പോഴും അതിനു തടയിടാനാണ് മറുകക്ഷി തന്ത്രം മെനഞ്ഞതെന്ന വസ്തുത സത്യത്തിന്റെ പിൻബലത്തോടെ ഊന്നിപറഞ്ഞിരിക്കുന്നു. സഭാരക്തമെന്ന് കെ.വി.മാമ്മൻ വിശേഷിപ്പിക്കുന്ന വട്ടശ്ശേരിൽ തിരുമേനി ഇല്ലായിരുന്നു എങ്കിൽ മലങ്കര സഭ ഇന്ന് ഒരു വട്ടപൂജ്യമാകുമായിരുന്നു. എന്ന നിഗമനത്തോട് ചരിത്രാവബോധമുള്ളർക്ക് വിയോജിക്കാനാവില്ല.

കുറച്ചുകാലമേ ഭരിച്ചുള്ളു എങ്കിലും ഒന്നും, രണ്ടും കാതോലിക്കാമാർ വിശ്വാസസ്ഥിരതയുടെയും ദൈവഭക്തിയുടെയും നിർമ്മലപുഷ്പങ്ങളായിരുന്നു എന്ന വസ്തുത ഒരു പക്ഷെ ഇന്നത്തെ തലമുറയ്ക്ക് ഒരു പുതിയ വാർത്തയായിരിക്കാം. സമ്മർദ്ദങ്ങളെയും ഭീഷണികളെയും തൃണവൽഗണിച്ചു കൊണ്ടു അവയെ അവർ എങ്ങനെ നേരിട്ടു എന്നുവായിച്ചു മനസ്സിലാക്കുമ്പോൾ സഭാ സ്നേഹികളായ അനുവാചകരിൽ ആത്മാഭിമാനത്തിന്റെ ചോരതിളയ്ക്കാതിരിക്കില്ല.

മലങ്കര സഭയുടെ ആധുനിക കാലത്തെ വളർച്ച ശരിക്കും ആരംഭിക്കുന്നതു കർമ്മേൽ മലപോലുന്നതെന്നും ഹെർമോനിൽ പനിനീർ മലരിനെന്നും സഭാകവി സി.പി ചാണ്ടി വിശേഷിപ്പിക്കുന്ന മൂന്നാം കാതോലിക്കാ പ. മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ രണ്ടാമൻ ബാവയുടെ സ്ഥാനാരോഹണത്തോടെയാണ്. സഭയ്ക്കുള്ളിൽ രൂപംകൊണ്ട ഒട്ടധികം ആത്മിക പ്രസ്ഥാനങ്ങളും ആഗോള സഭയുമായുള്ള ബന്ധങ്ങളും ഇവിടെ പ്രത്യേകം ഓർമ്മിക്കേണ്ടതുണ്ട്. അദ്ധ്യാത്മിക പ്രസ്ഥാനപ്രവർത്തനത്തിൽ നിന്നുള്ള അനുഭവ സമ്പത്തിന്റെ പശ്ചാത്തലത്തിൽ നാലു ദശാബ്ദക്കാലം പത്രവർത്തനത്തിൽ വ്യാപൃതനായിരുന്ന ഗ്രന്ഥകർത്താവിനു മൂന്നാം കാതോലിക്കാ മുതൽ ഇന്നുവരെയുള്ള സമുന്നത സഭദ്ധ്യക്ഷന്മാരുമായി അടുത്തിടപെടാനും അവരുടെസൽപ്രേരണകളും, മാതൃകകളും ഒരളവിൽ ഉൾക്കൊള്ളുവാനും സാധിച്ചതുകൊണ്ടാണ് അകവും പുറവും ഒരുപോലെ മധുരിക്കുന്ന ഈ 'രുചിരാലങ്കാരശാലിനിയായ' പുസ്തകത്തെ അണിയിച്ചൊരുക്കാൻ കഴിഞ്ഞതെന്നു പറയട്ടെ. കാതോലിക്കേറ്റിന്റെ ശക്തനായവക്താവും മാർത്തോമ്മാ സിംഹാസനത്തിന്റെ കാവൽ ഭടനുമായിരുന്ന പ. ഔഗേൻ ബാവായുടെ ചിന്തോദ്ദീപകമായ ഒരു ജീവചരിത്രം ഗ്രന്ഥകർത്താവിനല്ലാതെ മറ്റൊരു വ്യക്തിക്കും ഇതുപോലെ രചിക്കാനായിട്ടില്ല. അദ്ദേഹത്തിന്റെ ഈ പുസ്തകത്തെ ആധാരമാക്കാതെ മറ്റൊന്ന് എഴുതാനും സാധ്യമല്ല. പ്രതിസന്ധികളിൽ ഒട്ടും കുലുങ്ങാതിരുന്ന വട്ടക്കുന്നേൽ ബാവയുടെ നേട്ടങ്ങൾ അക്കമിട്ട് എഴുതിയിട്ടുണ്ട്.

ഇപ്പോഴത്തെ പരിശുദ്ധ കാതോലിക്കാ ബാവായുടെ അതിസുന്ദരവും സ്വാഭാവികവുമായ ചതുർവർണ്ണ മുഖചിത്രവും ആരെയും ആകർഷിക്കും. കാലം ചെയ്ത അഞ്ചു കാതോലിക്കാമാരുടെയും കണ്ണഞ്ചിക്കുന്ന കമനീയ കളർ ചിത്രങ്ങളാണു കവർ നാലാം പേജിനെ ഒരു വർണ്ണപ്രപഞ്ചമാക്കി മാറ്റിയിരിക്കുന്നത്. സർവ്വോപരി സരളസുന്ദരമായ ഭാഷയും ഗ്രന്ഥകർത്താവിന്റെ ഓർമ്മയിൽ

നിന്നുള്ള ഒട്ടധികം അനുഭവങ്ങളുടെ തനിമയാർന്നതും രസകരവുമായ പ്രതിപാദനങ്ങളും ഈ പുസ്തകത്തെ മറ്റുള്ളവയിൽ നിന്നു വേർതിരിച്ചു നിർത്തുന്നു. കുന്നംകുളവും കാതോലിക്കാമാരും എന്ന അദ്ധ്യായം വിജ്ഞാനപ്രദവും രസകരവും രഹസ്യങ്ങളുടെ കലവറയുമാണ് അവസാനം ചേർത്തിരിക്കുന്ന "കാനോന്റെ കള്ളകളി" സത്യസന്ധവും വായിച്ചറിയേണ്ടതുമാണ്.

കാതോലിക്കാമാരുടെ പ്രശംസാപരമായ സേവനങ്ങൾ നിരത്തുമ്പോഴും അവരുടെ കോട്ടങ്ങളും ഗ്രന്ഥകർത്താവുകാണാതെ പോകുന്നില്ല. ഒഫ്സെറ്റിലുള്ള അച്ചടി വായനയെ ഒരുല്ലാസമാക്കി മാറ്റുന്നു. 600 പേജുകളും തരണം ചെയ്യുമ്പോൾ തീർന്നുപോയല്ലോ എന്നൊരു ചിന്തയും. വിഷയനൈപുണ്യവും ഒട്ടധികം സംഭവങ്ങളുടെ ഇടതടവില്ലാത്ത പോക്കും മൂലം ചുരുക്കം ചില ആവർത്തനങ്ങളും അക്ഷരതെറ്റുകളും വന്നിട്ടുണ്ടെങ്കിലും അടുത്ത പതിപ്പിൽ മാറ്റാവുന്നതേയുള്ളു.

"മലങ്കര സഭയിലെ കാതോലിക്കാമാർ" ഉള്ളിൽ തട്ടുന്ന കെട്ടിലും മട്ടിലും ഈ നൂറ്റാണ്ടിൽ സഭാചരിത്രം സംബന്ധമായി പുറത്തുവന്നിട്ടുള്ള പുസ്തകങ്ങളിൽ ഒന്നാം സ്ഥാനത്തുനിൽക്കുന്നു എന്നു പറയുമ്പോൾ അതൊരു പ്രശംസയല്ല, വസ്തുതയാണെന്നു കരുതണം.

ദീർഘകാലം പ: ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ പ: ഔഗേൻ പ്രഥമൻ എന്നീ കാതോലിക്കാ ബാവാമാരുടെ സെക്രട്ടറി എന്ന നിലയിൽ പ്രവർത്തിക്കുന്നതിനും പ: മാത്യൂസ് പ്രഥമൻ, പ: മാത്യൂസ് ദ്വിതീയൻ എന്നിവരുടെ കീഴിൽ ഉത്തരവാദിത്തമേറിയ ചുമതലകൾ വഹിക്കുന്നതിനും ഭാഗ്യം ലഭിച്ചിട്ടുള്ള എനിക്ക് ഈ പുസ്തകത്തിലുള്ളവരെ സംബന്ധിച്ച വിവരങ്ങൾ എല്ലാം തന്നെ തികച്ചും ശരിയാണെന്ന് മറ്റാരെക്കാളും ആധികാരികമായി സാക്ഷിക്കുവാൻ സാധിക്കും.

ഈ പരിശുദ്ധ പിതാക്കന്മാരുടെ വ്യക്തിപ്രഭാവത്തെയും സഭാ സേവനത്തേയും ഭൗതിക നേട്ടങ്ങളേയും പറ്റി ഈ പുസ്തകത്തിൽ ചുരുക്കുകയും എന്നാൽ വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ടെങ്കിലും അവരുടെ ആത്മീയ ജീവിതത്തിന്റെ പ്രാധാന്യം പിൻതലമുറയ്ക്ക് മനസ്സിലാക്കത്തക്കവണ്ണം വ്യക്തമാക്കിയിട്ടില്ല. ഉദാഹരണമായി പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായുടെ കാലത്തും അതിനു ശേഷം അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയാൽ പലകാര്യങ്ങളും സഭാംഗങ്ങളും അല്ലാത്തവരും അനുഭവിച്ചറിഞ്ഞിട്ടുള്ളത് ഒരു സത്യമാണ്. പരുമലതിരുമേനിയുടെ വാൽസല്യ ശിഷ്യൻ അദ്ദേഹത്തെപ്പോലെ ഒരു പരിശുദ്ധനായിരുന്നു എന്നതിന് സംശയമില്ല. ഈവക കാര്യങ്ങൾകൂടെ ജീവചരിത്രത്തിൽ ചേർക്കേണ്ടതായിരുന്നു. അടുത്തപതിപ്പിൽ ഇത് പരിഹരിക്കുമെന്നു കരുതുന്നു. •

**ഫാ. ടി.ജി. സഖറിയാ**
**മാനേജർ, ദേവലോകം അരമന**

# ഞങ്ങളോടുകൂടെ പാർക്കുക

*ഫാ. എ.എം.വർഗീസ്, പന്തളം*

രണ്ടുവ്യക്തികൾ അവരുടെ നിർണ്ണായകമായ ഒരു യാത്രാ വേളയിൽ, വഴിയിൽക്കൂട്ടായി കിട്ടിയ മൂന്നാമനെ അവരോടുകൂടെ പാർക്കുവാൻ ക്ഷണിക്കുന്ന രംഗമാണ് ലേഖനവിഷയം. യരുശലേമിൽ നിന്നും എമ്മാവൂസിലേക്കു പോകുന്ന രണ്ടു ശിഷ്യന്മാരും യാത്രയിൽ അവരോടൊപ്പം ചേർന്നു യാത്ര ചെയ്ത് ഉയർത്തെഴുനേറ്റവനായ യേശുവും നമ്മുടെ ജീവിതയാത്രയെ സഫലമാക്കുവാൻ സഹായിക്കുന്ന ചില ചിന്തകളിലേക്കു നമുക്കു കടക്കാം.

നിരാശനിറഞ്ഞതും നിഷ്പ്രയോജനമെന്നു കരുതുന്നതുമായ നിമിഷങ്ങളെ പ്രത്യാശയുടെ പ്രതീക്ഷാ പീഠങ്ങളായി മാറ്റിയെടുക്കുവാനും നമ്മുടെ ആന്തരീക നയനങ്ങൾ തുറക്കപ്പെട്ട് സ്വർഗ്ഗീയ രഹസ്യങ്ങളുടെ ദർശനങ്ങൾ ആസ്വദിക്കുവാനും നാം ചെയ്യേണ്ട പ്രഥമവും പ്രധാനവുമായ കർത്തവ്യം നമ്മോടുകൂടെ പാർക്കുവാൻ യേശുവിനെ ക്ഷണിക്കുകയും നിർബന്ധിക്കുകയുമാണ്.

പലതരപരീക്ഷകളാലും പരിശുദ്ധാത്മ വ്യാപാരത്തിന്റെ അഭാവത്താലും നമ്മുടെ വിശ്വാസമാകുന്ന വിളക്ക് കെട്ടുപോകുമ്പോഴും നമ്മോടുകൂടെ പാർക്കുവാൻ ദൈവത്തെ പ്രത്യേകമായി ക്ഷണിക്കാം. എന്നും എപ്പോഴും ഏതു പ്രതിസന്ധിയിലും നമ്മെ കൈവിടാതെ കരുതുകയും നമ്മോടുകൂടെ ചരിക്കുകയും വസിക്കുകയും ചെയ്യുന്ന ആശ്വാസപ്രദനായ യേശുനാഥന്റെ സാന്നിദ്ധ്യം പലപ്പോഴും നാം അറിയാറില്ലല്ലോ.

യേശുനാഥന്റെ കുരിശുമരണത്തിന്റെയും മൂന്നാം നാളിലെ ഉയർത്തെഴുനേൽപിന്റെയും വിവരങ്ങൾ കണ്ടും കേട്ടും പല തര ചിന്തകളുടെ ചരടുകളാൽ ബന്ധിതരായി എമ്മാവൂസിലേക്കു പോകുന്ന ശിഷ്യന്മാരുടെ ചർച്ചാവിഷയം പ്രധാനമായും ഉയർത്തെഴുനേൽപിനെ കേന്ദ്രീകരിച്ചുള്ളതായിരുന്നു. ഈ ശിഷ്യന്മാർ യേശുവിനെ സംബന്ധിച്ച് പുലർത്തിയിരുന്ന ആശയവും ആശയും പ്രത്യേകം ശ്രദ്ധേയമാണ്. "ഞങ്ങളോ, അവൻ യിസ്രായേലിനെ വിണ്ടെടുപ്പാനുള്ളവൻ എന്ന് ആശിച്ചിരുന്നു" (ലൂക്കോ. 24;21) എങ്കിലും അവരുടെ മനസ്സിൽ സംശയങ്ങളുടെ ഓളങ്ങൾ അലയടിച്ചിരുന്നു. യേശുനാഥന്റെ ഉയിർപ്പ് ഉറപ്പിച്ചു പ്രഖ്യാപിക്കുവാൻ ഉറപ്പില്ലാത്ത ഒരു മാനസികാവസ്ഥയിൽ അതെപ്പറ്റി സംസാരിച്ചും പരസ്പരം തർക്കിച്ചുകൊണ്ട് അവർ മുമ്പോട്ടു പോകുകയാണ്. യരുശലേമിൽ നടന്ന സംഭവപരമ്പരകളെ തിരുവെഴുത്തുകളുടെ വെളിച്ചത്തിൽ സംയോജിപ്പിക്കുവാൻ സാധിക്കാതെ സമ്മിശ്രവികാരങ്ങളുമായി സഞ്ചരിക്കുന്ന ആ രണ്ടുപേരോടുകൂടി അതാ മൂന്നാമതൊരാൾ വന്നു ചേരുന്നു.

ആഗതൻ അവരോടൊപ്പം ചേർന്നു നടന്നതുമാത്രമല്ല, അവർ അതിശയിക്കുമാറ് തിരുവെഴുത്തുകളെപ്പറ്റി അതാ അവരോടു പറയുന്നു (ലൂക്കോ. 24;25-27) അവൻ പറഞ്ഞ വിശദീകരണങ്ങൾ അവർ ഗ്രഹിച്ചില്ല. എന്തോ ചില അവ്യക്തതകളുടെ അടിയൊഴുക്കുകളുമായി നീങ്ങുന്ന അവരോടുകൂടി നടക്കുന്നത് സാക്ഷാൽ ഉയർത്തെഴുനേറ്റ യേശുവാണെന്ന് അറിയാതെവണ്ണം അവരുടെ ബോധനയനങ്ങൾ നിരോധിക്കപ്പെട്ടുമിരുന്നു.

നിരാശനിറഞ്ഞതും നിഷ്പ്രയോജനമെന്നു കരുതുന്നതുമായ നിമിഷങ്ങളെ പ്രത്യാശയുടെ പ്രതീക്ഷാ പീഠങ്ങളായി മാറ്റിയെടുക്കുവാനും നമ്മുടെ ആന്തരിക നയനങ്ങൾ തുറക്കപ്പെട്ട് സ്വർഗ്ഗീയ രഹസ്യങ്ങളുടെ ദർശനങ്ങൾ ആസ്വദിക്കുവാനും നാം ചെയ്യേണ്ട പ്രഥമവും പ്രധാനവുമായ കർത്തവ്യം നമ്മോടുകൂടെ പാർക്കുവാൻ യേശുവിനെ ക്ഷണിക്കുകയും നിർബന്ധിക്കുകയുമാണ്.

അരങ്ങ് അത്യധികം അത്ഭുതകരമാകുവാനെന്നവണ്ണം അതാ മൂന്നാമൻ (യേശുനാഥൻ) വേർപെട്ടു പോകുവാൻ ഭാവിക്കുന്നു. "അവർ പോകുന്ന ഗ്രാമത്തോട് അടുത്തപ്പോൾ അവൻ മുമ്പോട്ടു പോകുന്ന ഭാവം കാണിച്ചു" (ലൂക്കോ. 24;28). ഈ വേദഭാഗം അതിശ്രദ്ധേയമാണ്. യഥാർത്ഥത്തിൽ അവരെ വിട്ടുപിരിയുവാനല്ല, പിന്നെയോ അവരോടുകൂടുതൽ ഇടപെടുവാനും അവരെ അധികമായി തങ്കലേക്ക് ആകർഷിക്കുവാനും ഉതകുന്ന ഒരു ഭാവപ്രകടനം മാത്രമാണ് യേശുനടത്തിയത്. ഈ സന്ദർഭത്തിൽ ആത്മാവിന്റെ ആഹ്വാനത്തിനും പ്രേരണക്കും വിധേയരായി, അവരോടുകൂടെ സഞ്ചരിക്കുന്നവൻ ആരെന്നറിയതെ അവർ നടത്തിയ ക്ഷണം ആത്മീയ മക്കളുടെ അന്തരംഗത്തിൽ ആനന്ദത്തിന്റെ ചിന്തകൾ അങ്കുരിപ്പിക്കുന്നവയാണ്.

"ഞങ്ങളോടുകൂടെ പാർക്കുക; നേരം വൈകി; അസ്തമിക്കാറായല്ലോ" (ലൂക്കോ. 24;29) ഇരുളിൽ വെളിച്ചമുദിപ്പാനുതകിയ, നിരാശയിൽ ആശയുടെ പ്രകാശംപരത്തുവാനിടയായ, സംശയങ്ങൾ ദൂരീകരിക്കപ്പെട്ട് സത്യം ഗ്രഹിക്കുവാൻ സഹായിച്ച ഭയം പാടേ മാറി ധൈര്യം കൈവരുവാൻ കാരണമായ, ആന്തരീയ നയനങ്ങൾ തുറക്കുവാൻ തുണ നൽകിയ ആ ക്ഷണം ഈ ക്ഷണിക ലോക

ത്തിലെ വിവിധ വഴിത്തിരിവുകളിൽ വിഷാദിച്ചും വിഷമിച്ചും യാത്രചെയ്യുന്നവർക്ക് വഴികാട്ടുന്ന വിളക്കാണ്,

നേരം വൈകിയെന്നും അസ്തമിക്കാറായെന്നുമുള്ള പരിസ്ഥിതി വിവരങ്ങൾ അവരുടെ അപ്പോഴത്തെ മാനസികാവസ്ഥകളെ പ്രതിഫലിപ്പിക്കുന്നുണ്ടെന്നും കാണാം അവരുടെ മനസിൽ പ്രകാശം പൊലിഞ്ഞും പ്രത്യാശക്ഷയിച്ചും പോയിരുന്നു. ഈ ഘട്ടത്തിൽ വിട്ടുപിരിയുവാൻ ഭാവിക്കുന്ന കൂട്ടുകാരന്റെ സാന്നിദ്ധ്യം അവർക്ക് സഹായകമാകുമെന്ന് അവർ ചിന്തിച്ചത് പരിശുദ്ധാത്മ പ്രേരിതം തന്നെ. നിരാശനീങ്ങുവാൻ പോകുന്നു: എല്ലാം മംഗളമായി അവസാനിക്കുവാൻ പോകുന്നു; അവർക്ക് നല്ല തോന്നൽ ഉണ്ടായി മാധുര്യമേറിയ മനസ്സോടെ അതാ സഹയാത്രികനായ യേശുവിനെ അവർ ക്ഷണിക്കുന്നു. "ഞങ്ങളോടുകൂടെ പാർക്കുക". കേവലം ഒരു ഔപചാരികക്ഷണത്തിനുപരി. ക്ഷണം സ്വീകരിക്കുവാൻ കൂട്ടുകാരനെ നിർബന്ധിച്ചതായും രേഖപ്പെടുത്തിയിരിക്കുന്നു.

ഈ നിർബന്ധവും പരിശുദ്ധാത്മ പ്രേരിതം തന്നെ. ശല്യപ്പെടുത്തുന്ന വിധത്തിലായാൽപ്പോലും മുട്ടുന്നവർക്ക് വാതിൽ തുറന്നു കൊടുക്കുന്ന ദൈവസ്നേഹത്തെപ്പറ്റി ഉപമകൾ വഴിയായി ഉപദേശിച്ചവനെയാണ് ഏമ്മാവൂസിലെ ശിഷ്യന്മാർ കൂടെ പാർപ്പാൻ നിർബന്ധിച്ചത്. നമ്മെ ആശ്വാസത്തിന്റെ തീരങ്ങളിൽ അടുപ്പിക്കുവാൻ സദാ ജാഗരിച്ചു കൊണ്ടിരിക്കുന്ന ദൈവസ്നേഹത്തെ നമ്മുടെ നിർബന്ധം മൂലം നമ്മിലേക്ക് ആനയിക്കുന്ന യാചകന്മാരായി നാം രൂപാന്തരപ്പെടണം. "യാചിപ്പീൻ, നിങ്ങൾക്കു കിട്ടും" നിർബന്ധം കൂടിയായപ്പോൾ കൂട്ടുയാത്രക്കാരനായ യേശു അവരോടൊപ്പം പോകുവാൻ തീരുമാനിച്ചു. തുടർന്നുള്ളരംഗങ്ങൾ സമാധാനത്തിന്റെയും ആത്മീയസന്തോഷത്തിന്റെതുമായി പരിണമിച്ചു.

കണ്ണുകൾ തുറക്കപ്പെടുന്നു, അത്താഴത്തിന്റെ സമയത്ത് അവർ ഒന്നിച്ചു ഭക്ഷിപ്പാൻ ഇരുന്നു. കൂട്ടുകാരനായ മൂന്നാമൻ കൂട്ടത്തിൽ പ്രഥമനും പ്രധാനിയുമായിത്തീരുന്നു. അദ്ദേഹം അപ്പം കയ്യിലെടുത്ത് അനുഗ്രഹിച്ച് നുറുക്കി അവർക്കുകൊടുത്തപ്പോൾ അവരുടെ കണ്ണുകൾ തുറന്നു. ആരെപ്പറ്റി വഴിയിൽ സംസാരിച്ചും തർക്കിച്ചും വന്നുവോ അവൻ, അതെ! ആ വിണ്ടെടുപ്പുകാരൻ അതാ അവരുടെ മുൻപിൽ, ആഹ്ളാദത്തിന്റെ ആവേശത്തിൽ ആലിംഗനം ചെയ്തു അവന്റെ തൃക്കരം മുത്തുവാൻ മുതിർന്നപ്പോഴേക്കും അവൻ അപ്രത്യക്ഷനായി. ഈ പ്രത്യക്ഷതയുടെയും അപ്രത്യക്ഷതയുടെയും മർമ്മങ്ങൾ ദുർഗ്രാഹ്യമാണ്, ഈ അപ്പം ഭക്ഷിക്കുന്നവൻ എന്നേക്കും ജീവിക്കും, ഇത് സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങിവന്ന അപ്പം എന്നിത്യാദി അരുമനാഥൻ അരുളിചെയ്ത വചനങ്ങൾ വിശ്വാസത്താലുള്ള പരിജ്ഞാനത്തിൽ മാത്രം വെളിവായിവരുന്നവയാണ്.

സ്തബ്ധരായി നിന്ന എമ്മാവൂസ് ശിഷ്യന്മാർ ദൈവത്തെ മഹത്വപ്പെടുത്തി. വഴിയിൽ വന്നു മുട്ടിയ ആ കൂട്ടുകാരനെ രാപാർക്കാൻ ക്ഷണിച്ചതാണല്ലോ ഇതിനെല്ലാം കാരണമെന്നോർത്ത് അവരുടെ ഹൃദയത്തിൽ പരിവർത്തിച്ച ദൈവത്തിന് സ്തുതിയും സ്തോത്രവും പാടികൊണ്ട് നേരേ യരുശലേമിലേക്ക് ആ രാത്രിയിൽത്തന്നെ അവർ ഓടി. കർത്താവിന്റെ ഉയർത്തെഴുനേൽപ്പിൽ സന്തോഷിച്ചിരുന്ന പതിനൊന്നു പ്രധാന ശിഷ്യന്മാരോടും സംഭവം വിവരിച്ചു. ഈ സന്തോഷ സാക്ഷ്യത്തിനും സംഭവത്തിനും കാരണമായ ആ ക്ഷണം നമുക്ക് പാഠമാക്കാം.

ദൈവസാന്നിദ്ധ്യം നമ്മിൽ നിന്നും നമ്മുടെ വഴികളിൽ നിന്നും അകലേക്കു പോകുന്നുവെന്ന് അനുഭവപ്പെടുന്ന വേളകളിൽ ഞങ്ങളോടുകൂടെ പാർക്കുക എന്നുള്ള ക്ഷണം ദൈവത്തെ പ്രസാദിപ്പിക്കുന്നു. ആക്ഷണത്തിൽ പ്രീതനായി ദൈവം നമ്മോടുകൂടി എഴുന്നള്ളി നമ്മെ പുതുതാക്കുകയും പൂർണ്ണതപ്പെടുത്തുകയും ചെയ്യുന്നു. അവൻ വാഴ്ത്തിത്തരുന്ന അപ്പത്തിന്റെ അംശം നമ്മുടെ ആത്മീയ നയനങ്ങളെ തുറക്കും. സ്വർഗ്ഗീയ സന്തോഷത്തിന്റെ മധുരഗാനം മനസിൽ ഉയരും. നാം സാക്ഷികളാകുവാൻ ഓടും കൂടെപാർക്കുവാൻ യേശുവിനെ ക്ഷണിക്കുകയും നിർബന്ധിക്കുകയും ചെയ്താൽ അതിന്റെ ഫലം അനുഗ്രഹമായിരിക്കും. ദൈവസൂക്തങ്ങളുടെ സൂത്രങ്ങൾ തിരിച്ചറിയുവാൻ തക്കവണ്ണമുള്ള അദ്ധ്യാത്മിക ദർശനം നമുക്കു സിദ്ധിക്കും. മറഞ്ഞു കിടക്കുന്ന മർമ്മങ്ങൾ തിരിച്ചറിഞ്ഞ് കർത്താവിന്റെ സാക്ഷികളാകുന്ന സന്തോഷം അനുഭവവേദ്യമാക്കുവാൻ നമുക്ക് അവനെ ക്ഷണിയ്ക്കാം. "ഞങ്ങളോടുകൂടെ പാർക്കുക".

**40 – ാം ചരമദിനം**

(ജൂൺ 1)



**യോഹന്നാൻ കൊച്ചുകുട്ടി (82)**

കിഴക്കേപറമ്പിൽ

കിഴവള്ളൂർ പി.ഒ.

കോന്നി.

# OUR CHURCH

*Anil K. Thomas C. P. A., M. B. A.*

By Very Rev. Thomas P. Mundukuzhy Cor Episcopa
From our Church comes our Faith, our Hope, our Love. Our Church gives our life Meaning. It is important to understand the importance and meaning of our Church.

OUR CHURCH by Very Rev. Thomas P. Mundukuzhy Cor Episcopa, is a thorough and readable interpretation of our Church, containing information and vital analysis from a very respected perspective.

The book begins with discussion of the nature of God, Christ, Holy Spirit and Church, in the broadest meaning. It describes Christ's foundation of the Universal Church and the World Wide Apostolic Ministry. The author traces the chronological development of the Christian Church, generally, and the Malankara Church, specifically. From St. Thomas' arrival in India in 52 A.D., through the events of the current decade, the book sets a stage for an understanding of Orthodox and the other Orthodox, Catholic and Protestants Churches.

Macro issues are discussed, including: the missions, ministries, Administration, and structure of Our Church. Chapter Six describes the authors vision for a vitalizing future of the Malankara Orthodox Church.

Our faith is analyzed completely. The book explores the ceremonies and meaning of our Seven Sacraments of particular interest is description and explanation of the entire Eucharist (Worship/Holy Qurbana) Service. Also discussed are: Holy Trinity, Bible, Prayer, Fasting, Death, Giving and Church Calender. The concluding chapters address critical current issue, including: successful parenting; the role of Woman on our church; charity and suffering.

Written in simple English, OUR CHURCH is ideal for use the basis for advanced Sunday School classes, Youth Study, Martha Mariam Samajam or generally to bring meaning to the lives of our Church members; or to educate the non-Orthodox around us. A through study of our Church, including History, Doctrine, Dogmas, Faith, Order and Discipline in a nutshell, a copy is a must in every home, to learn, defend, and propagate Our Faith. Written in twenty-eight chapters in 214 pages, the book is moderately priced for $11 (US).

Copies of OUR CHURCH can be had by contacting Very Rev. Thomas P. Mundukuzhy Cor Episcopa, 5027 Homeview Drive, Liverpool, New York 13088/ (315) 451-3278/ amthimas @ mail box, syr.edu

---

(22-ാം പേജ് തുടർച്ച)

ച്ചതിനെ വച്ചു പുലർത്താനോ മനുഷ്യന് അധികാരമില്ല.

**പി.ഒ. ജോസഫ്, അന്തേരി**

അംശവടി മെത്രാന്റെ ഇടയത്വത്തിന്റെ–ആടുകളെ മേയിക്കുന്നതിന്റെ സൂചനയാണ്. അത് പിടിക്കുന്നതും അതുകൊണ്ട് ആശിർവ്വദിക്കുന്നതും അർത്ഥവത്താണ്. അംശവടി പാമ്പിന്റെ പ്രതിമയല്ല. അതിൽ പാമ്പിന്റെ രൂപമുണ്ട് എന്നേയുള്ളൂ. ഇരട്ടപ്പത്തി വടിയിൽ സർപ്പം ശ്ലീഹായെ ദംശിക്കുകയല്ല; ശ്ലീഹായുടെ ചുവട്ടിൽ വണങ്ങി നില്ക്കുകയാണ്. ഒറ്റപ്പത്തി വടിയിൽ സർപ്പം തല താഴ്ത്തി വളച്ച് നില്ക്കുന്നു. സർപ്പത്തിന്റെ കഴുത്തിൽ മെത്രാൻ പിടിക്കുന്നു. ഉയർപ്പിന് മുമ്പായി നമ്മുട കർത്താവ് തന്റെ ശ്ലീഹാമാരെ അനുഗ്രഹിച്ചപ്പോൾ "നിങ്ങൾ സർപ്പങ്ങളെ പിടിയ്യെടുക്കും" എന്നാണ് (വി. മർക്കോസ് 16:18) കല്പിച്ചിട്ടുള്ളത്.

വളരെ കാലങ്ങളായി സഭയിൽ നിലവിലിരിക്കുന്ന നടപടികളെ വെറും അനാവശ്യങ്ങളും അനാചാരങ്ങളുമായി ചിത്രീകരിക്കുന്നത് നന്നല്ല. പട്ടക്കാരുടേയും മേല്പട്ടക്കാരുടെയും വേഷങ്ങളും അംശവസ്ത്രങ്ങളും കാലാകാലങ്ങളിൽ വന്നുചേർന്നവയും നമ്മുടെ സഭയുടെ പ്രത്യേകതയും പാരമ്പര്യവും എടുത്തു കാട്ടുന്നവയുമാണ്. പത്രോസ് പാത്രീയർക്കീസ് മലയാളത്തിൽ വരുന്നതിന് മുമ്പ് നമ്മുടെ പട്ടക്കാർ തലയിൽ പട്ടം വെട്ടുകയായിരുന്നു.ഇന്നത്തേതുപോലുള്ള തൊപ്പി ധരിച്ചിരുന്നില്ല. അതിനാൽ തൊപ്പി ധരിക്കുന്നത് അറബി രീതിയാണെന്ന് പറഞ്ഞ് തള്ളിക്കളയേണ്ടതുണ്ടോ? ഇതര സഭകളിലെ പട്ടക്കാരിൽ നന്നും നമ്മുടെ പട്ടക്കാരെ തിരിച്ചറിയാനെങ്കിലും ഈ തൊപ്പി ഉപകരിക്കുന്നില്ലേ?

സന്യാസി ശ്രേഷ്ഠനായ വി. അന്തോനിയോസ് കറുത്ത തുണികൊണ്ട് മുഖം മൂടിയിരുന്നു. അദ്ദേഹത്തിന്റെ ആദർശം പിൻതുടരുന്ന സന്യാസിമാർ കറുത്ത തുണി കൊണ്ടുള്ള ശിരോവസ്ത്രമണിയുന്നുണ്ട്. കുരിശ് തയ്ച്ച് പിടിപ്പിച്ച മസനപ്സാ തിരിച്ചിട്ട് മുഖംമൂടി ഇന്നത്തെ റമ്പാന്മാരും മറ്റും നടക്കണമോ?

സാധാരണ ഭക്ഷണത്തിനുപയോഗിച്ച പ്ലേറ്റും കയ്യും ഉപയോഗിച്ച് നമ്മുടെ കർത്താവ് വി. കുർബ്ബാന സ്ഥാപിച്ചു. നമുക്ക് ഇന്നത്തെ കാസായും പീലാസായും ഉപേക്ഷിച്ച്

പോകണമോ? കർത്താവ് മാളികയിൽ വച്ച് വി. കുർബ്ബാന സ്ഥാപിച്ചതുകൊണ്ട് നമ്മുടെ പള്ളികളെല്ലാം മാളികയായിരിക്കണം എന്ന് നിർബ്ബന്ധം പിടിക്കാമോ?

**സി.സി. ചാക്കോ, വാഴൂർ**

യിസ്രായേൽക്കാരെ ഫറവോന്റെ അടിമത്വത്തിൽ നിന്ന് മോചിപ്പിക്കുന്നതിന് ദൈവം മോശയെ നിയോഗിച്ചു. മോശ അതുവരെ ഒരു അജപാലൻ ആയിരുന്നു. അജപാലന് ഒരു വടി ആവശ്യമാണ്. തന്റെ ആടുകൾക്ക് മാർഗ്ഗദർശനം നല്കുന്നതിനും, ദുഷ്ടമൃഗങ്ങളിൽ നിന്ന് കാത്തു പരിപാലിക്കുന്നതിനും.

മോശയുടെ ഒരു സംശയം ദൈവത്തോട് ചോദിക്കുന്നു. "അവർ..........(പുറ. 4:1)" തുടർന്നുള്ള വാക്യങ്ങളിൽ ദൈവം അവന പ്രത്യക്ഷനായി എന്ന് ജനങ്ങൾ വിശ്വസിക്കുന്നതിനും, ആ വടി അത്ഭുതകരമായതും മോശക്ക് ധൈര്യം സംഭരിക്കുന്നതിനും സാധിച്ചു. എന്ന് കാണാം – ആ വടിയുടെ ലക്ഷ്യമാർഗ്ഗം പിൻതുടർന്നവർ എല്ലാം വാഗ്ദത്തനാട്ടിൽ പ്രവേശിക്കുവാൻ സാധിച്ചു. അതുപോലെ ഇന്ന് നമുക്ക് നമ്മുടെ പിതാക്കൻമാരുടെ ആ പാമ്പ്‌വടി സാക്ഷ്യമാക്കുന്നു മാർഗ്ഗത്തിലൂടെ സഞ്ചരിക്കുകയാണെങ്കിൽ ചെങ്കടലും യോർദ്ദാനും പോലുള്ള പ്രതിസന്ധിഘട്ടങ്ങൾ തരണം ചെയ്ത് സ്വർഗ്ഗീയ കനാനിൽ എത്തിച്ചേരുവാൻ കഴിയും. മോശയുടെ അത്ഭുതം പ്രവർത്തിക്കുന്ന ആ വടിയിൽ ഇന്നത്തെ സമൂഹത്തിന് വിശ്വാസം കൈവരുന്നതിന് ആ വടിയിൽ പാമ്പിനെ ചിത്രീകരിക്കണം.

ആദ്യമാതാപിതാക്കളെ പാപത്തിലേക്ക് തള്ളിവിട്ടത് സർപ്പമായ പിശാചായിരുന്നു. ആ സർപ്പം ഇന്നും സഭയിൽ ഇഴയുന്നുണ്ട് വി. പത്രോസ് പറയുന്നു. നിർമ്മലരായിരിപ്പിൻ ........(1പത്രോ. 5:8) ആദ്യമാതാപിതാക്കൾ വഞ്ചിതരായ ആ പാമ്പിനെ ഇന്ന് സഭയിൽ ചുറ്റിതിരിഞ്ഞു നടക്കുന്ന സാത്താന്റെ മറുരൂപമായ ആ പാമ്പിനെ തന്റെ ചെങ്കോലിന്മേൽ നമ്മുടെ പിതാക്കന്മാർ ചുറ്റിപടിച്ച് സഭയെ സ്വതന്ത്രമാക്കി നമ്മെ വഴിനടത്തുകയാണ് – അംശവടിയെ ആരും ആരാധിക്കുന്നില്ല. ആരും മുത്തുന്നുമില്ല പിതാക്കന്മാരുടെ സ്ലീബായെ മാത്രമേ നാം മുത്തുന്നുള്ളൂ. രണ്ടായിരം വർഷം പഴക്കമുള്ള നമ്മുടെ ആ ആചാരത്തിന് ഒരു മാറ്റവും ആവശ്യമില്ല.

**ഏബ്രഹാം, തൃശ്ശൂർ**















# വാർത്തകൾ

## കൂറും വിധേയത്വവും പ്രഖ്യാപിച്ചവരെ സ്വീകരിക്കണം. - പ. കാതോലിക്കാ ബാവ

ആലുവ: മുക്കാൽ ശതാബ്ദക്കാലം സഭയേയും സമൂഹത്തേയും വിവിധ നിലകളിൽ ധന്യമാക്കിയ ധന്യരിൽ ധന്യനായ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത തിളക്കമാർന്ന വ്യക്തിത്വത്തിന്റെ ഉടമയായിരുന്നവെന്ന് മലങ്കര സഭയുടെ പരമാദ്ധ്യക്ഷൻ പ.ബസേലിയോസ് മാർത്തോമ്മാ മാത്യുസ് ദ്വിതീയൻ കാതോലിക്കാ ബാവ വെളിപ്പെടുത്തി. ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലിത്തയുടെ 88-ാം ജന്മദിനത്തോടനുബന്ധിച്ച് ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ ചേർന്ന അനുസ്മരണ സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് സംസാരിക്കുകയായിരുന്നു പരിശുദ്ധബാവ.

സുപ്രീം കോടതി വിധിയെതുടർന്ന് സഭാഭരണഘടനയ്ക്ക് കൂറും വിധേയത്വവും പ്രഖ്യപിച്ച് തനിക്ക് പ്രതിജ്ഞ എഴുതിത്തന്നിട്ടുള്ള മറുഭാഗത്തെ മെത്രാപ്പോലീത്തമാരെ എല്ലാവിധ ബഹുമാനാദരവുകളോടെ സ്വീകരിക്കണമെന്ന് പരിശുദ്ധ ബാവ സഭാംഗങ്ങളോട് ആജ്ഞാപിച്ചു.

നഷ്ടപ്പെട്ടു കൊണ്ടിരിക്കുന്ന പല സനാതന മൂല്യങ്ങളുടേയും ഉത്തമസാക്ഷിയായി വർത്തിച്ചിരുന്ന കാലം ചെയ്ത ഡോ. മാർ തെയോഫിലോസ് മെത്രാപ്പോലീത്തയുടെ പുണ്യജീവിതം അനുകരണീയമായിരുന്നുവെന്ന്, താനുമായുള്ള സുദൃഢബന്ധത്തെ അനുസ്മരിച്ചുകൊണ്ട്, മാർത്തോമ്മാ സഭയുടെ ഫിലിപ്പോസ് മാർ ക്രിസോസ്റ്റം സഫ്രഗൻ മെത്രാപ്പോലീത്ത പ്രസ്താവിച്ചു.

### സോവനീർ പ്രകാശനം

മീരാബൈയന്തർ സെന്റ് ഗ്രിഗോറിയോസ് പള്ളിയുടെ ധനശേഖരണാർത്ഥം, തയ്യാറാക്കിയ സോവനീറിന്റെ പ്രകാശനം ബ. വികാരി സി.ജെ. വറുഗീസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ വച്ച് ഹോളി ക്രോസ് പ്രിൻസിപ്പൽ സിസ്റ്റർ യോഹന്നാ, മുൻ സെക്രട്ടറി കെ.എ. ഏബ്രഹാമിന് സോവനീറിന്റെ കോപ്പി നൽകിക്കൊണ്ട് പ്രകാശനം ചെയ്തു. ഇടവക സെക്രട്ടറി ബിജു വറുഗീസ് സ്വാഗതം പറഞ്ഞു. കവിയൂർ ബാബു, ഹാർഡ്‌ലി അലക്സാണ്ടർ എന്നിവർ പ്രസംഗിച്ചു. പരുമല ജോസ് നന്ദിപറഞ്ഞു. സണ്ടേസ്കൂൾ കുട്ടികളുടെ മത്സരപരീക്ഷയിൽ വിജയികളായവർക്കു സിസ്റ്റർ യോഹന്നാ സമ്മാനദാനം നിർവ്വഹിച്ചു.

കുട്ടികളുടെ വിവിധ കലാപരിപാടികൾക്ക് ഹെഡ്മാസ്റ്റർ ഷാജി തോമസ്, ഹാർഡ്‌ലി അലക്സാണ്ടർ, ഷിജാ തോമ്മസ്, ഷിങ്ക ഏബ്രഹാം തുടങ്ങിയവർ നേതൃത്വം നൽകി.

*മീരാബൈയന്തർ സെന്റ് ഗ്രിഗോറിയോസ് പള്ളിയുടെ സോവനീറിന്റെ പ്രകാശനം സിസ്റ്റർ യോഹന്നാ നിർവ്വഹിക്കുന്നു.*



### ആരാധനയിൽ നിന്നും സമൂഹത്തിലേക്കും സമൂഹത്തിൽ നിന്ന് ആരാധനയിലേക്കും

*-ജോർജ് ലിമോപുലോസ്*

പരുമല: ക്രൈസ്തവ ആരാധനയുടെ അടിസ്ഥാനം ആരാധനയ്ക്കുശേഷമുള്ള ആരാധനയാണ് (Litergy after the Litergy) ആരാധനയിൽ നിന്നും സമൂഹത്തിലേക്ക് ഇറങ്ങുകയും, സമൂഹത്തിൽനിന്ന് ആരാധനയിലേക്ക് പ്രവേശിക്കുകയുമാണ് പുരോഹിതരുടെ കർത്തവ്യം എന്ന് ശ്രീ. ജോർജ്ജ് ലിമോപുലോസ് വൈദികരെ ഉദ്ബോധിപ്പിച്ചു. നാലുവർഷത്തിലൊരിക്കൽ നടക്കുന്ന ത്രിദിന വൈദിക കോൺഫ്രൻസിൽ മുഖ്യ പ്രഭാഷണം നടത്തുകയായിരുന്നുഅദ്ദേഹം. പ. കാതോലിക്കാ ബാവ, അഭിവന്ദ്യരായ മെത്രാപ്പോലീത്താമാർ ,നാനൂറിലധികം വൈദികർ, വൈദിക വിദ്യാർത്ഥികൾ, തുടങ്ങി എല്ലാവരും സമ്മേളനത്തിന്റെ എല്ലാ ദിവസവും പങ്കെടുത്തു. മെയ് 25,26,27 തീയതികളിൽ നടന്ന വൈദികസമ്മേളനത്തിൽ മുഖ്യ ചിന്താവിഷയം 21 ാം നൂറ്റാണ്ടിലെ വൈദിക ശുശ്രൂഷ എന്നതായിരുന്നു.

## സ്വപ്നങ്ങൾ സാക്ഷാത്കരിക്കാൻ കഴിയണം

**കോട്ടയം:** നല്ല സ്വപ്നങ്ങൾ കാണാനും സാക്ഷാത്ക്കരിക്കാനും കഴിയുന്ന തലമുറ ഉയർന്നുവരണ മെന്ന് കുറിയാക്കോസ് മാർ ക്ലമ്മീസ് മെത്രാപ്പോലീത്ത അഭിപ്രായപ്പെട്ടു. ദർശനത്തോടൊപ്പം ദൈവാശ്രയവുമു ണ്ടെങ്കിൽ അത്ഭുതങ്ങൾ സൃഷ്ടിക്കാ നാകുമെന്നും മെത്രാപ്പൊലീത്ത പ്രസ്താവിച്ചു.

പഴയ സെമിനാരിയിലെ സോഫിയാ സെന്ററിൽ പത്താം സ്റ്റാൻഡേർഡി ലേക്ക് പ്രവേശിക്കുന്ന കുട്ടികൾക്കുള്ള എം.ജി.ഒ.സി.എസ്.എം. ഓറിയന്റേ ഷൻ ക്യാമ്പ് ഉൽഘാടനം ചെയ്യുകയാ യിരുന്നു അദ്ദേഹം.

പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ, മെത്രാപ്പൊലീ ത്തന്മാരായ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ഡോ.തോമസ് മാർ അത്താനാന്യോസ്, ഡോ. യൂഹോനോൻ മാർ മിലിത്തിയോസ് തുടങ്ങിയവരടെ സാന്നിദ്ധ്യവും സന്ദേ ശവും ക്യാമ്പംഗങ്ങൾക്ക് പ്രചോദന മേകി.

വി. കുർബ്ബാനയ്ക്കു സമാപനചടങ്ങു കൾക്കും പൗലൂസ് മാർ പക്കോമി യോസ് മെത്രാപ്പോലീത്ത നേതൃത്വം നൽകി. ഫാദർ ജോൺ തോമസ്, ഡീക്കൻ ബിജു ആൻഡ്രൂസ്, പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ, ഡോ. സിബി തരകൻ, കെ.സി. സഖറിയ, ടിജോ ജോൺ ചെറിയാൻ, വിജയ് തോംസൺ, അബു മാത്തൻ ജോർജ്ജ്, എലിസബേത്ത് വർക്കി എന്നിവരും പ്രസംഗിച്ചു.

## സ്മരണിക പ്രകാശനം

തുമ്പമൺ സെന്റ് മേരീസ് ഓർത്ത ഡോക്സ് കത്തീഡ്രൽ വികാരി പ്രൊഫ. ജോൺ പടിയറയുടെ ഷഷ്ടി പൂർത്തി പ്രമാണിച്ച് രൂപം നല്കിയ സ്മരണികയുടെ പ്രകാശനം അഭി വന്ദ്യ പൗലോസ് മാർ പക്കോമിയോസ്സ് തിരുമേനി അഖില മലങ്കര മർത്തമ റിയം സമാജത്തിന്റെ വാർഷിക ക്യാമ്പിൽ നടന്ന പൊതു സമ്മേളന ത്തിൽ വച്ച് നിർവ്വഹിച്ചു.

## ശിലാസ്ഥാപനം

**ആങ്ങമൂഴി:** ആങ്ങമൂഴി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ദേവാ ലയത്തിന്റെ ആങ്ങമൂഴിയിൽ നിർമ്മിക്കുന്ന സെന്റ് തോമസ് കുരിശിൻ തൊട്ടിയുടെ ശിലാസ്ഥാ പനം മെയ് 10 ാം തീയതി പ: കതോലിക്ക ബാവ തിരുമേനി നിർവ്വഹിച്ചു. ഫാ. ദാനിയേൽ O.I.C., ഫാ. ജെയിംസ് ജോർജ്ജ് എന്നിവർ സംബന്ധിച്ചു.

## വനിതാ സമാജം, വാർഷിക കോൺഫ്രൻസ്

അഖില മലങ്കര ഓർത്തഡോക് സഭ മർത്തമറിയം വനിതാ സമാജം വാർഷിക കോൺഫ്രൻസ് തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് ഏപ്രിൽ 23,24,25, തീയതികളിൽ നട ത്തപ്പെട്ടു. 23-ാം തീയതി വ്യാഴാഴ്ച 4 മണിക്ക് അതാത് ഭദ്രാസനത്തിന്റെ ബാനറുകളുടെകീഴിൽ അണിനിരന്ന് പള്ളിയിൽ നിന്നും കുരിശടി റവ. ഫാ. ജോർജ്ജ് വർഗ്ഗീസ്, വട്ടപ്പറമ്പിലിന്റെ സാന്നിദ്ധ്യത്തിൽ ഇടവക വികാരി റവ. ഫാ. ജോൺ പടിയറ പതാക ഉയർത്തി കാതോലിക്കാ മംഗളഗാനം ആലപിച്ചു സഭയോടുള്ള കൂറും ബഹുമാനവും പ്രഖ്യാപിച്ചു. തുടർന്നുനടന്ന ഉദ്ഘാടന സമ്മേളനത്തിൽ റവ. ഫാ. ജോൺ മാത്യു, റവ. ഫാ. അലക്സ് ജോയി റവ. ഫാ. ടൈറ്റസ് ജോർജ്, റവ. സി. ജൂലിയാന, പ്രൊ. കുഞ്ഞമ്മ ജേക്കബ്, ശ്രീമതി. അച്ചാമ്മ മാത്യു എന്നിവർ പ്രസംഗിച്ചു. റവ. ഫാ. സജി തോമസ് ഗാനപരിശീലനം നടത്തി. 24 ന് രാവിലെ റവ. ഫാ. ചെറിയാൻ റ്റി ശാമുവേൽ, വി. യോഹന്നാന്റെ ലേഖ നത്തിൽ നിന്ന് (സമാജത്തിന്റെ കേന്ദ്ര പരീക്ഷാ വിഷയം) ക്ലാസെടുത്തു. അന്നുതന്നെ നേതൃത്വ പരിശീലന ത്തെക്കുറിച്ച് റവ. ഫാ. സഖറിയാ ശാമുവേലും ശിശുക്കളും മാതാക്കളും എന്ന വിഷയത്തെക്കുറിച്ച് റവ. ഫാ. വി.എം. ഏബ്രഹാം ക്ലാസെടുത്തു.

24-ാം തീയതി ഉച്ചയ്ക്ക് ശേഷം 2 മണിക്ക് വാർഷിക സമ്മേളനത്തിൽ സമാജം പ്രസിഡന്റ് അഭിവന്ദ്യ പൗലോസ് മാർ പക്കോമിയോസ് അദ്ധ്യക്ഷം വഹിച്ചു. മർത്തമറിയം സമാജത്തിന്റെ ആദ്യ സംരംഭമായ "സ്ത്രീകൾ സഭയുടെ സമ്പത്ത്" എന്ന പുസ്തകം റവ. സിസ്റ്റർ റെബേക്കായ്ക്ക് ഒരു കോപ്പി നൽകി പ്രകാശനം ചെയ്തു. 1997 ഒക്ടോബ റിൽ നടന്ന കേന്ദ്ര പരീക്ഷയുടെ റാങ്ക് ജേതാക്കൾക്ക് സമ്മാനങ്ങൾ വിത രണം ചെയ്തു. റവ. ഫാ. മറിയം, റവ. ഫാ. ജോർജ്ജ് മാത്യു എന്നിവർ ആശംസാ പ്രസംഗം നടത്തി. പത്തനം തിട്ട ബേസിൽ ഗോസ്പൽ ടീമിന്റെ ഗാനാലാപനവും വചനശുശ്രൂഷയും. സമർപ്പണവും കുമ്പസാര ഒരുക്കവും പ്രാർത്ഥനയും വളരെ ധന്യവും ശ്രേഷ്ടവുമായിരുന്നു. വചനശുശ്രൂഷ ഫാ. ടി. എ. ഇടയാടി നിർവഹിച്ചു. 25-ാം തീയതി അഭിവന്ദ്യ പക്കോമി യോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ വി. കുർബ്ബാ നയ്ക്കു ശേഷം ഗീവർഗ്ഗീസ് മാർ പീല ക്സിനോസ് തിരുമേനിയുടെ ഓർമ്മ നടത്തുകയും, സമാജംസെക്രട്ടറിയായി വളരെക്കാലം സേവനം അനുഷ്ഠിച്ച ആലീസ് മാണിയുടെ ഓർമ്മയും ധൂപ പ്രാർത്ഥനയും നടത്തി. സമാപന സമ്മേളനത്തോടെ ക്യാമ്പ് പര്യവസാ നിച്ചു.

# സെന്റ് തോമസ് ഓർത്തഡോക്സ് സെന്റർ കൂദാശ

**നിലയ്ക്കൽ:** ആങ്ങമൂഴിയിൽ പണി തീർന്നിട്ടുള്ള സെന്റ് തോമസ് ഓർത്തഡോക്സ് സെന്ററിന്റെ കൂദാശ 1998 മെയ് 10 ാം തീയതി പ. കാതോലിക്കാ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ തിരുമേനി കൂദാശ ചെയ്തു. ബിൽഡിംഗ് കമ്മറ്റ കൺവീനർ ഫാ. ഡാനിയേൽ ഒ.ഐ.സി. ആങ്ങമൂഴി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവക വികാരി ഫാദർ ജയിംസ് ജോർജ്ജ്, ആങ്ങമൂഴി ചായൽപടി ആശ്രമസുപ്പീരിയർ ഫാദർ പീലിപ്പോസ് നടമല, നിയ്ക്കൽ സെന്റ് തോമസ് എക്യൂമിനിക്കൽ ചർച്ച് ആൻഡ് ട്രസ്റ്റ് അഡ്മിനിസ്ട്രേറ്റർ ഫാദർ ജോഷ്വാ പീടികയിൽ എന്നിവരും സിസ്റ്റേഴ്സും സമീപ ഇടവകകളിലെ ജനങ്ങളും ആങ്ങമൂഴിയിലെ നാനാജാതി മതസ്ഥരായ എല്ലാ നല്ല ആളുകളും ശുശ്രൂഷയിൽ സംബന്ധിച്ചു.

നിലയ്ക്കലേക്കു പോകുന്ന തീർത്ഥാടകരുടെ വിശ്രമാർത്ഥം ഒരു സ്ഥാപനം ഉണ്ടാകണമെന്ന് 1988 ൽ പരിശുദ്ധ എപ്പിസ്കോപ്പൻ സുന്നഹദോസ് തീരുമാനിക്കയും അതനുസരിച്ച് ആങ്ങമൂഴിയിൽ സ്ഥലം വാങ്ങുകയും ചെയ്തിട്ടുള്ളതാകുന്നു. അവിടെ കെട്ടിടം പണിയുന്നതിനുള്ള അടിസ്ഥാന ശിലയുടെ സ്ഥാപനം 1998 ജനുവരി 31 ാം തീയതി അന്നു കാതോലിക്കാ ആയിരുന്ന മർത്തോമ്മാ മാത്യൂസ് പ്രഥമൻ തിരുമേനിയും ഇന്നത്തെ കാതോലിക്കാ ബാവാതിരുമേനിയും ചേർന്നു നിർവ്വഹിച്ചിട്ടുള്ളതാകുന്നു.

നാലുനിലകളായി പണിയുന്ന കെട്ടടത്തിന്റെ അടിയിലത്തെ രണ്ടു നിലകളുടെ പണി മാത്രമാണ് ഇപ്പോൾ നടത്തിയിരിക്കുന്നത്. ആങ്ങമൂഴി ജംഗ്ഷനു സമീപം, ആങ്ങമൂഴി-സീതത്തോടു റോഡിനോടു ചേർന്ന് കക്കാട്ടാറിന്റെ തിരത്തായി സ്ഥിതിചെയ്യുന്ന മനോഹരമായി ഒരു സ്ഥലത്താണ് സെന്റർ പണിതുയർത്തുന്നത്.

# ദൈവിക കർമ്മത്തിൽ പങ്കാളികളാകുക:

**ചെന്നൈ:** ലോകത്തെ പുതുതുതാക്കുന്ന ദൈവിക കർമ്മത്തിൽ യുവാക്കൾ പങ്കാളികളാകണമെന്ന് ലോകത്തെ നവികരിക്കുന്നതിന് ദൈവികേച്ഛ നമ്മെ പ്രേരിപ്പിക്കുന്നു എന്നു പ. കാതോലിക്കാ ബാവാ പറഞ്ഞു. ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ 62-ാമതു വാർഷിക സമ്മേളനം ചെന്നൈ മാർ ഡയനീഷ്യസ് നഗറിൽ (സെ. തോമസ് കത്തീഡ്രൽ) ഉദ്ഘാടനം ചെയ്തു സംസാരിക്കയായിരുന്നു പ. ബാവ. യുവജന പ്രസ്ഥാനം പ്രസിഡന്റ് ഡോ. യാക്കോബ് മാർ ഐറേനിയസ് അദ്ധ്യക്ഷ്യം വഹിച്ചു. സമ്മേളനത്തിന് ആശംസകൾ അർപ്പിച്ചുകൊണ്ട് സി.എസ്. ഐ. സിനഡ് മുൻ സെക്രട്ടറി പ്രൊഫ. ജോർജ്ജ് കോശി. ഗവ. സെക്രട്ടറി ഒ.പി. ശോശാമ്മ ഐ.എ.എസ്., അബ്വാൻഗ്രൂപ്പ് ചെയർമാൻ എം. എം. ഏബ്രഹാം, ചെന്നൈ ഭദ്രാസന സെക്രട്ടറി ഫാ. വറുഗിസ് പാലയിൽ, റീജണൽ സെക്രട്ടറി ഡോ. സി.ബി. തരകൻ, ജേക്കബ് ഉമ്മൻ, ഫാ. ജോർജ്ജ് വർഗ്ഗീസ്, തോമസ് റെനി എന്നിവർ പ്രസംഗിച്ചു. മേഘാലയ ഗവർണർ എം. എം. ജേക്കബ് അയച്ച സന്ദേശം പ്രസിഡന്റ് തിരുമേനി വായിച്ചു.

യുവജനപ്രസ്ഥാനം വജ്രജൂബിലി സ്മരണികയുടെ പ്രകാശനം പ. കാതോലിക്കാബാവാ സി.ഒ. വർഗ്ഗീസിനു പ്രഥമ കോപ്പി നൽകി നിർവ്വഹിച്ചു. ശതാഭിഷിക്തനായ പ. ബാവയെ അനുമോദിച്ചുകൊണ്ട് ജനറൽ സെക്രട്ടറി ഫാ. എം.ഡി. ജോൺ പ്രസംഗിച്ചു. പ്രസിഡന്റ് തിരുമേനി പ. ബാവയ്ക്ക് യുവജന പ്രസ്ഥനത്തിന്റെ ഉപഹാരം സമർപ്പിച്ചു. ക്രൈസ്തവ പുരോഹിതർക്കെതിരെ ഇന്ത്യയിലും വിദേശത്തും നടന്നുകൊണ്ടിരിക്കുന്ന അതിക്രമങ്ങളിൽ യുവജനപ്രസ്ഥാനം പ്രതിഷേധിച്ചു.

നീ ഭൂമിയുടെ മുഖത്തെ പുതുതാക്കുന്നു എന്ന് മുഖ്യ ചിന്താവിഷയത്തെ അധികരിച്ച് ഡോ. യാക്കോബ് മാർ ഐറേനിയസ് ആമുഖ പ്രഭാഷണം നടത്തി. മുഖ്യ ചിന്താവിഷയത്തിന്റെ വിവിധ വശങ്ങൾ വിശകലനം ചെയ്ത് ഫാ. ഡോ. ജേക്കബ് കുര്യൻ ഡോ. എം. എസ്. സ്വാമിനാഥൻ, ഫാ. ഡോ. ജോൺ മാത്യൂസ്, ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്. ഫാ. ഡോ. കെ.ജെ. ഗബ്രിയേൽ, പ്രൊഫ. ഏബ്രഹാം തലവടി എന്നിവർ ക്ലാസുകൾ നയിച്ചു.

വിവിധ ശില്പശാലകൾക്ക് കെ.വി. മാത്യു കണ്ടത്തിൽ സഖറിയ മാണി ഐ.ആർ. എസ്, മോഹൻ ദാനിയേൽ, ബാബു ദാനിയേൽ, വിനോദ് സൈമൺ, കെ.വി. മാത്യ, മാത്യ ജോൺ, ജോസഫ് മാണി ഐ.ആർ. എസ്. മേരി തോമസ് എന്നിവർ നേതൃത്വം നൽകി.

ജെറി അമൽ ദേവ്, ജോർജ് ജോസഫ്, അലക്സ് കെ. പോൾ, പ്രീതി തോമസ് എന്നിവർ ഗാനപരിശീലനത്തിന് നേതൃത്വം നൽകി.

സമാപന സമ്മേളനത്തിൽ ഡോ. യാക്കോബ് മാർ ഐറേനിയസ് അദ്ധ്യക്ഷ്യം വഹിച്ചു. വൈസ് പ്രസിഡന്റ് ഫാ. കെ.വി. പോൾ, വറുഗീസ് ഈപ്പൻ, റ്റി.സി. ബാബുക്കുട്ടി, ഫാ. എം.ഡി ജോൺ, ഒ. സാമുവേൽ എന്നിവർ പ്രസംഗിച്ചു. കലാമത്സരങ്ങളിൽ വിജയികളായവർക്ക് സമ്മാനങ്ങൾ വിതരണം ചെയ്തു.

# 47 കോടിയുടെ ബഡ്ജറ്റ്

മലങ്കര ഓർത്തഡോക്സ് സഭയുടെ പുതിയ സാമ്പത്തികവർഷത്തെ ബഡ്ജറ്റ് 47 കോടി രൂപയുടേത് മാനേജിംഗ് കമ്മിറ്റി പാസ്സാക്കി. മിഷൻ പ്രവർത്തനങ്ങൾക്ക് 70 ലക്ഷം രൂപ നീക്കി വച്ചിട്ടുണ്ട് സമൂഹവിവാഹ പദ്ധതിക്ക് 12 ലക്ഷം രൂപയും കോട്ടയത്ത് ബസേലിയോസ് സെന്ററിന് 50 ലക്ഷം രൂപ, വൈദിക ക്ഷേമ നിധിയിലേക്ക് 50 ലക്ഷം,കോട്ടയത്ത് പബ്ലിക് സ്കൂളിന് 25 ലക്ഷം, ബാഹ്യകേരള മിഷൻ പ്രവർത്തനത്തിന് 10 ലക്ഷം, വൈദികശമ്പളരിഷ്കരണത്തിന് 15 ലക്ഷം, സെൻട്രൽ സെക്രട്ടറിയേറ്റ് കെട്ടിടത്തിന് 10 ലക്ഷം, പഴയ സെമിനാരി വളപ്പിൽ ആധുനിക കെട്ടിട മുച്ചയത്തിന് 12 ലക്ഷം രൂപ എന്നീ ക്രമത്തിൽ ബഡ്ജറ്റിൽ വരുത്തി.

## ദേവാലയ കൂദാശയുംപെരുനാളും നടത്തി

**മുംബെയ്:** പതിനെട്ടുവർഷങ്ങൾക്കു മുമ്പ് ബോറിവ്‌ലിയിൽ ആരംഭിച്ച സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവക, സ്വന്തമായി ദഹിസറിൽ പണിതീർത്ത ദേവാലയത്തിന്റെ കൂദാശയും. വി.ഗീവറുഗ്ഗീസ് സഹദായുടെ ഓർമ്മ പെരുനാളും ഏപ്രിൽ 30, മെയ് 1 തീയതികളിൽ നിയുക്ത കാതോലിയ്ക്കായും, മലബാർ ഭദ്രാസനാധിപനുമായ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിലും, ബോംബെ ഭദ്രാസന സഹായ മെത്രാപ്പോലീത്താ - ഗീവറുഗ്ഗീസ് മാർ കൂറിലോസ് തിരുമേനിയുടെ സഹകരണത്തിലും നടത്തി. വ്യാഴാഴ്ച വൈകിട്ട് 7 മണിക്ക് ദേവാലയാങ്കണത്തിൽ എത്തിച്ചേർന്ന അഭിവദ്യ തിരുമേനിമാരെ, വികാരി. ഫാ. യൗനാൻ മുളമൂട്ടിലിന്റെ നേതൃത്വത്തിൽ ഇടവകാംഗങ്ങൾ സ്വീകരിക്കുകയും, സന്ധ്യാനമസ്കാരത്തെ തുടർന്ന് ദേവാലയ കൂദാശയുടെ ഒന്നാംഘട്ടം നിർവ്വഹിക്കുകയും ചെയ്തു. വെള്ളിയാഴ്ച 7 മണിയ്ക്ക് പ്രഭാതനമസ്കാരത്തെ തുടർന്ന് ദേവാലയകൂദാശയുടെ രണ്ടാം ഘട്ടവും വി. കുർബ്ബാന, റാസ്സ, ആശംസായോഗം, ആശിർവ്വാദം എന്നിവയ്ക്കുശേഷം നേർച്ചവിളമ്പും, സ്നേഹവിരുന്നും നടത്തി.

### സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, ഭിലായി

ആദ്യ ബാച്ച് വിദ്യാർത്ഥികൾ ശെമ്മാശ്ശൻമാരായി. മെയ് 9 ന് പരുമല സെമിനാരിയിൽ വച്ച് ശ്രീ. ജോജി ജോർജ്ജും, ശ്രീ എം. ബി. ജോർജ്ജും, അഭി. ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനിയിൽനിന്നും, മെയ് 21 ന് ഭിലായി സെമിനാരിയിൽ വച്ച് ശ്രീ. എം.പി. കുര്യൻ, റ്റി.സി. വറുഗീസ്, സോമൻ വറുഗീസ്, കുര്യൻ ജോൺ എന്നിവർ അഭി. സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനിയിൽ നിന്നും യവ്പ്പദ്യക്കനോ പട്ടം സ്വീകരിച്ചു.

## നിയമിതനായി



സുൽത്താൻബത്തേരി സെന്റ് മേരീസ് കോളജ് പ്രിൻസിപ്പലായി പ്രൊഫ. എസ്. നൈനാൻ നിയമിതനായി. അദ്ദേഹം ഇംഗ്ലീഷ് ഡിപ്പാർട്ട്മെന്റ് മേധാവിയായിരുന്നു.

പ്രൊഫ. നൈനാൻ വൈ.എം.സി.എ.യുടെ സംസ്ഥാന എക്സിക്യൂട്ടീവ് കമ്മിറ്റിയംഗം, വയനാട് സബ്റീജിയൻ ചെയർമാൻ, ഐ.റ്റി.ഡി. വൈത്തിരി പ്രോജക്റ്റ് (ആദിവാസികൾക്ക് വേണ്ടി) എക്സിക്യൂട്ടീവ് കമ്മിറ്റി അംഗം, കാര്യമ്പാടി കണ്ണാശുപത്രി ഗവേണിംഗ് ബോർഡ് അംഗം, പൗരസ്ത്യ ഓർത്തഡോക്സ് സണ്ടേസ്കൂൾ അസോസിയേഷൻ ഡയറക്ടർ എന്നീ നിലകളിൽ പ്രവർത്തിച്ച് വരുന്നു. ഇദ്ദേഹം വൈഎം.സി.എ, അഖിലേന്ത്യാ ക്രിസ്ത്യൻ ഉന്നതവിദ്യാഭ്യാസ സമിതി ബാംഗ്ളൂർ എക്യുമിനിക്കൽ ക്രിസ്ത്യൻ സെന്റർ എന്നിവയുടെ റിസോർസ് പേർസൻ ആണ്. ശ്രീ. നൈനാൻ മാവേലിക്കര വടക്കേതലക്കൽ തെരുവിലെവീട്ടിൽ പരേതനായ സ്കറിയാ കത്തനാരുടെ പൗത്രനാണ്

## തെരഞ്ഞെടുത്തു



തോമസ് കൈതപറമ്പിൽ

ജോസഫ് മാർ ഐറേനിയസ് എപ്പിസ്കോപ്പ, ഡോ. ബാബു പോൾ എന്നിവർ രക്ഷാധികാരികളായിട്ടുള്ള സിറിയൻ ക്രിസ്ത്യൻ ഹയർ അസോസിയേഷന്റെ 3-ാമത് വാർഷിക പൊതു യോഗത്തിൽ തോമസ് കൈതപറമ്പിൽ പ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ടു.

**For Favours Received**








ഒരു വിശ്വാസി, ഫരീദാബാദ്

*Marykutty Jacob, Jabalpur*

# സണ്ടേസ്കൂൾ വാർത്തകൾ

പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സണ്ടേസ്കൂൾ അസോസിയേഷന്റെ 1998 മുതൽ അടുത്ത മൂന്നു വർഷത്തേക്കുള്ള ഭദ്രാസനങ്ങളിലെ ഭാരവാഹികളെ തെരഞ്ഞെടുത്തു നിയമിച്ചു കഴിഞ്ഞു.

കാലാവധികഴിഞ്ഞ എക്സിക്യൂട്ടീവ് അംഗങ്ങളുടേയും പുതുതായ് തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങളുടെയും ഏകോപിച്ചുള്ള ഒരു സമ്മേളനം 1998 ഏപ്രിൽ 24, 25 തീയതികളിലായി മുളന്തുരുത്തി വെട്ടിക്കൽ ദയറായിൽ വച്ച് നടന്നു. കൊച്ചി ഭദ്രാസന ഡയറക്ടർ റവ. ഫാ. പി.എസ്. യോഹന്നാൻ ക്യാമ്പ് കൺവീനറായി സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചു.

ആലുവ ഫെലോഷിപ്പ് ഹൗസ് സെക്രട്ടറി റവ. ഫാ. ജോണി ജോർജ് ധ്യാനത്തിനു നേതൃത്വം നൽകി. പ്രസിഡന്റ് അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് ഉൾപ്പെടെ 28 പേർ സംബന്ധിച്ചു. അസ്സോസിയേഷന്റെ 1998 മുതൽ മൂന്നു വർഷത്തേക്കു ട്രഷറായി ചെങ്ങന്നൂർ ഭദ്രാസന ഡയറക്ടർ ശ്രീ. റ്റി.ഈ. ജോസഫിനെ തെരഞ്ഞെടുത്തു. പരീക്ഷാ ബോർഡും പുനഃസംഘടിപ്പിച്ചു. ഒ.വി.ബി.എസ്സിന്റെ ഡയറക്ടറായി റവ. ഫാ. കുര്യൻ തോമസ് (വാകത്താനം) സെക്രട്ടറിയായി ഉഴവൂർ കോളജ് പ്രൊഫ. ചെറിയാൻ തോമസ് എന്നിവരെ തെരഞ്ഞെടുത്തു.

സണ്ടേസ്കൂൾ അസോസിയേഷന്റെയും, ഓ.വി.ബി.എസ്സിന്റെയും 97-98 ലെ വാർഷിക റിപ്പോർട്ട് വായിച്ച് പൊതുയോഗ അംഗങ്ങൾക്ക് അയച്ചുകൊടുക്കുവാൻ അംഗീകരിച്ചു. 97-98 ലെ വരവുചെലവ് കണക്കും 98-99 ലെ ബഡ്ജറ്റും യോഗം അംഗീകരിച്ചു.

ദീർഘകാലം അസോസ്സിയേഷന്റെ ശക്തനായ പ്രവർത്തകനായിരുന്ന കൊല്ലം ഭദ്രാസന ഡയറക്ടർ ശ്രീ. ജോർജ്ജിന്റെ പ്രവർത്തനങ്ങളെ സ്മരിക്കുകയും അസോസിയേഷന്റെ നന്ദിരേഖപ്പെടുത്തുകയും ചെയ്തു. അസ്സോസിയേഷന്റെ വാർഷിക പൊതുയോഗത്തിൽ ബഹു. സാറിനെ ആദരിക്കണമെന്നും നിശ്ചയിച്ചു.

അസോസിയേഷന്റെ പബ്ലിക്കേഷൻ ആഫീസറായിരിക്കെ ദിവംഗതനായ ശ്രീ. റ്റി.റ്റി. ചാക്കോയുടെ സ്മരണക്കായി 25000 രൂപയുടെ ഒരു എൻഡോവ്മെന്റ് ബഹു. സാറിന്റെ മിത്രങ്ങളുടെയും സ്നേഹിതൻമാരുടെയും അസ്സോസിയേഷന്റെയും സഹകരണത്തോടുകൂടി ഏർപ്പെടുത്തണമെന്ന് നിശ്ചയിച്ചു. അസ്സോസിയേഷന്റെ ഭാഗമായിപ്രവർത്തിക്കുന്ന ഒ.വി.ബി.എസ് ഡയറക്ടറായിരുന്ന ബഹു. കെ.വി.തോമസച്ചനെ അസ്സോസിയേഷന്റെ പുതിയ പബ്ലിക്കേഷൻ ഓഫീസറായി പ. കാതോലിക്കാ ബാവ തിരുമേനിയുടെ കല്പന പ്രകാരം നിയമിച്ചിട്ടുള്ള വിവരം ഏവരേയും അറിയിക്കുവാൻ സന്തോഷമുണ്ട്.

അസ്സോസിയേഷന്റെ 97-98 ലെ വാർഷിക പൊതുയോഗം 98 ജൂൺ 13-ാം തീയതി ശനിയാഴ്ച കാതോലിക്കേറ്റ് അരമന ആഡിറ്റോറിയത്തിൽ വച്ച് നടക്കുന്നതാണ്. പ. കാതോലിക്കാ ബാവാ സമ്മേളനം ഉദ്ഘാടനം ചെയ്ത് റാങ്കു ജേതാക്കൾക്ക് സമ്മാനങ്ങൾ നൽകുന്നതാണ്.

1998 ലെ ജീവകാരുണ്യദിന സ്തോത്രകാഴ്ച ഒരു ലക്ഷം രൂപ അന്നേ ദിവസം പ. കതോലിക്കാ ബാവാ തിരുമേനി, കാലം ചെയ്ത ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ സ്മരണക്കായി മന്ദബുദ്ധികളായ വനിതകളുടെ ആശാകേന്ദ്രമായി കൂത്താട്ടുകുളത്തു പ്രവർത്തിക്കുന്ന പ്രതീക്ഷാ ഭവന്റെ ചുമതല വഹിക്കുന്ന മാത്യൂസ് മാർസേവേറിയോസ് തിരുമേനിയെ ഏല്പിക്കുന്നതാണ്. ഈ തുകയുടെ പലിശ രണ്ട് അന്തേവാസികളുടെ മാസാമാസമുള്ള ചിലവിന് വിനിയോഗിക്കും.

*ഫാ. റ്റി.ജെ. ജോഷ്വ*
*ഡയറക്ടർ ജനറൽ*

**ഒക്ടോബർ 1997 ൽ നടത്തിയ മർത്തമറിയം വനിതാ സമാജകേന്ദ്ര പരീക്ഷയിൽ അഖില മലങ്കരാടിസ്ഥാനത്തിൽ റാങ്ക് നേടിയവർ.**

***Ist Rank (Seniors)***
Smt. Mary John, St. Mary's Cathedral, Faridabad, Delhi.

***IInd Rank***
Marykutty P.C, St. Mary's Church, Mannarkadu, Malabar

***IIIrd Rank***
Gracy Thomas, St Ignatious Cathedral, Chenganur.

Kunjumol Varghese, St. George Church, Kunnam, Kollam.

*പ്രോൽസാഹന സമ്മാനങ്ങൾ*
1. Achamma Thomas, St. Johns, Kolithodu, Sulthanbatheri.
2. Saramma Mathew, Mar Pelexinos Orthodox, Attachackal, Thumpamon.

***1 st Rank (Juniors.)***
Smt. Rani Kuruvilla, St. Marys Orthodox Church, Delhi.

***IInd Rank***
Smt. Sherly Jacob, St.Mary's Church, Lakkooer. Thumpamon.

***IIrd Rank***
1. Viji Biju, St. George Church, Kelakam, Sulthanbatheri
2. Smt. Binu M. Mathew, St. George Church, Karipuzha, Kollam.

# പ്രാർത്ഥനാസാർ

വയസ്സ് അറുപത് എപ്പോഴും സുസ്മേരവദനൻ നാട്ടുകാർക്കും വീട്ടുകാർക്കും പ്രിയപ്പെട്ടവൻ. ചിലർ അദ്ദേഹത്തെ തോമാസാറെന്നും, ചിലർ തോമാച്ചായനെന്നും വിളിക്കും ഇടവകയിൽ സർവ്വസമ്മതൻ. ആത്മീക സംഘടനകളുടെ ജീവനാഡി, സൺഡേസ്കൂളിന്റെ ജീവശ്വാസം, പൊതുജനഭാഷയിൽ രണ്ട് വാക്ക് സംസാരിക്കുവാനും, നന്നായ് പ്രാർത്ഥിക്കുവാനും അറിയുന്നവൻ. അങ്ങനെയിരിക്കെ പള്ളിപുതുക്കി പണിയണം എന്ന സാംക്രമികരോഗം തോമാസാറിന്റെ പള്ളിയിലും കയറിക്കൂടി. കമ്മിറ്റി തെരഞ്ഞെടുപ്പുകളുടെ പൊടിപൂരം. കൺസ്ട്രക്ഷൻ കമ്മിറ്റി, സുവനീർ കമ്മിറ്റി, കണക്ക് കമ്മിറ്റി, ഫൈനാൻസ് കമ്മിറ്റി, ഓഡിറ്റ് കമ്മിറ്റി........സ്ഥലത്തെ പ്രധാന ദിവ്യന്മാർ കയറിക്കൂടിയ ഫൈനാൻസ് കമ്മിറ്റിയിൽ പാവം സ്കൂട്ടർ സഞ്ചാരി തോമാസാറിനെയും പിടിച്ചിട്ടു. കമ്മിറ്റി വീട് വീടാന്തരം കയറിയിറങ്ങി പണപിരിവ് നടത്തി. സംഗതി ഉഷാർ, പള്ളിപണി ജോറായി നടന്നു. കമ്മിറ്റി പലപ്രാവിശ്യം കൂടി ഒരറിയിപ്പും തോമ്മാസാറിനില്ല. പിരിവിന് തോമാസാറില്ലാതെ കമ്മിറ്റിക്കാർ പോകുകയുമില്ല. നിഷ്കളങ്കനായ തോമാസാർ കമ്മിറ്റി കൺവിനറോട് വിനീതനായി ചോദിച്ചു. 'എന്തേ എന്നെ കമ്മിറ്റി മീറ്റിംഗുകൾ അറിയിക്കാത്തത്.'

"അത് തോമ്മാച്ചായ പണപ്പിരിവിന് ചെന്നിട്ട് ഒന്നു പ്രാർത്ഥിക്കാതെ എങ്ങനെയാ ഇറങ്ങുക...അതിന് തോമാച്ചായൻ ഇല്ലാതെ ഒക്കുമോ........" കൺവീനറുടെ മുഖത്തെ ഇളിഭ്യത ഒരംശം തെറിച്ച് തോമാസാറിന്റെ മുഖത്തും ഹൃദയത്തിലും ജാള്യത പടർത്തി എന്ന് ജനസംസാരം.

അടിക്കുറിപ്പ് – പ്രാർത്ഥിക്കുവാൻ അറിയുന്നവരെ കമ്മിറ്റികളിൽ, എടുക്കാവൂ എന്ന് ഒരു മെത്രാപ്പോലീത്തായുടെ നിർദ്ദേശത്തിന് സർവ്വ സ്വീകാര്യത – തെരഞ്ഞെടുപ്പിന് നിൽക്കുന്നവർഒഴിച്ച്

*വിധേയൻ*

## സഭാ വിശേഷദിവസങ്ങൾ

**ജൂൺ**

21 പെന്തിക്കോസ്തിക്കു ശേഷം മൂന്നാം ഞായറാഴ്ച

28 പെന്തിക്കോസ്തിക്കു ശേഷം നാലാം ഞായറാഴ്ച

29 ശ്ലീഹാനോമ്പുവീടൽ, മാർ പത്രോസ്, മാർ പൗലോസ് ശ്ലീഹൻമാരുടെ ഓർമ്മ.

30 പന്ത്രണ്ടു ശ്ലീഹൻമാരുടെ ഓർമ്മ.

**ജൂലൈ**

3 മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ

5 പെന്തിക്കോസ്തിക്കു ശേഷം അഞ്ചാം ഞായർ. 72 അറിയിപ്പുകാരുടെ ഓർമ്മ ഏഴാം മാർത്തോമ്മായുടെ 189 – ാം ഓർമ്മ (കോലഞ്ചേരി പള്ളി)

7 സഖറിയാസ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 1 – ാം ഓർമ്മ (പത്തനാപുരം താബോർ ദയറ)

12 പെന്തിക്കോസ്തിക്കു ശേഷം ആറാം ഞായറാഴ്ച

എം.ഡി. സെമിനാരി സ്ഥാപകൻ ജോസഫ് മാർ ദീവന്നാസ്യോസ് V (പുലിക്കോട്ടിൽ) മെത്രാപ്പോലീത്തായുടെ 89 – ാം ഓർമ്മ (കോട്ടയം പഴയസെമിനാരി)

15 മാർ കുറിയോക്കോസ് സഹദായുടെയും അദ്ദേഹത്തിന്റെ മാതാവും രക്തസാക്ഷിയുമായ മർത്ത് യൂലിത്തിയുടെയും ഓർമ്മ.

19 പെന്തിക്കോസ്തിക്കു ശേഷം ഏഴാം ഞായറാഴ്ച.

## കാത്തിരിപ്പ്യോഗവും ടീനേജേഴ്സ് ക്യാമ്പും

മൈലപ്ര: മാർ കുറിയാക്കോസ് ആശ്രമത്തിന്റെ സഹകരണത്തിലും സെന്റ് ബേസിൽ ഗോസ്പൽ ടീമിന്റെ നേതൃത്വത്തിലും പൊന്തിക്കോസ്തിക്കുമുമ്പുള്ള വ്യാഴം വെള്ളി ദിവസങ്ങളിൽ കാത്തിരിപ്പ് ധ്യാനയോഗം മാർ കുറിയോക്കോസ് ആശ്രമത്തിൽ നടത്തി ആയിരത്തോളം ജനങ്ങൾ പങ്കെടുത്തു. ശനിയാഴ്ച ഏകദേശം 700 കുട്ടികളെ ഉൾപ്പെടുത്തി ക്യാമ്പ് നടത്തി. സെന്റ് ബേസിൽ ഗോസ്പൽ ടീം നേതൃത്വം നൽകി. ഡോ. സാമുവൽ ചന്ദനപ്പള്ളി മുഖ്യ ക്ലാസെടുത്തു. സമ്മേളനത്തിൽ വച്ച് അദ്ദേഹത്തിന്റെ "വ്യക്തിത്വ പരിശീലനം നേതൃത്വ പരിശീലനം" എന്ന പുതിയ പുസ്തകം പ്രകാശനം ചെയ്തു

## For Favours Received






ഒരു വിശ്വാസി, ഇറ്റാർസി


A.G. Jacob


Elizabeth Jacob

# മലങ്കര എക്യുമെനിക്കൽ എഡ്യുക്കേഷൻ സൊസൈറ്റി

കേശവദാസപുരം, തിരുവനന്തപുരം – 4, സ്ഥാപിതം – 1980, ഫോൺ. 540751

## പരിശീലാനന്തരം തൊഴിൽ, അപേക്ഷകൾ ക്ഷണിക്കുന്നു.

*1. ഗവ. അംഗീകൃത പ്രി– പ്രൈമറി ടീച്ചർ ട്രെയിനിംഗ് കോഴ്സ്:* തിരുവനന്തപുരം,ചെറുവക്കൽ, ചെങ്കുളം, കുണ്ടറ, മൈനാഗപ്പള്ളി, മാവേലിക്കര, പത്തനംതിട്ട, കോഴഞ്ചേരി, റാന്നി, ചെങ്ങന്നൂർ, തിരുവല്ല, കോട്ടയം, കുറവിലങ്ങാട്, നിലമ്പൂർ, ചുങ്കത്തറ, കണ്ണൂർ, കാസർഗോഡ് സെന്ററുകളിൽ.

*2. മന്ദബുദ്ധി അദ്ധ്യാപിക പരിശീലനം:* തിരുവനന്തപുരം, കൊട്ടാരക്കര, തിരുവല്ലാ, നിലമ്പൂർ എന്നിസെന്ററുകളിൽ.

*3. നേഴ്സിംഗ് ആന്റ് ഫസ്റ്റ് എയ്ഡ്. (1 വർഷം/രണ്ടു വർഷം):* തിരുവനന്തപുരം, കൊട്ടാരക്കര, ചെങ്കുളം എന്നിവിടങ്ങളിൽ (S.S.L.C. & Above)

*4. അഗ്രികൾച്ചറൽ കോഴ്സ് (മദ്രാസ് ഗവ. അംഗീകൃതം):* തിരുവനന്തപുരം, കൊട്ടാരക്കര, ചെറുവക്കൽ, ചെങ്കുളം, നിലമ്പൂർ, കുറവിലങ്ങാട്.

*5. മോണ്ടിസ്സോറി ട്രെയിനിംഗ് (ഇംഗ്ലീഷ് മീഡിയം):* തിരുവനന്തപുരം, കൊട്ടാരക്കര, കണ്ണൂർ, കാസർഗോഡ്, തൃശ്ശൂർ, കുന്നംകുളം, ചാലക്കുടി.

*6. ഓഫീസ് മാനേജ്മെന്റ് അന്റ് സെക്രട്ടറിയൽ പ്രാക്ടീസ്:* തിരുവനന്തപുരം, കൊട്ടാരക്കര, ചെങ്കുളം, തിരുവല്ല, നിലമ്പൂർ സെന്ററുകളിൽ

*7. കറസ്പോണ്ടൻസ് കോഴ്സ്:* പ്രീ. പ്രൈമറി ട്രെയിനിംഗ്, മോണ്ടിസോറി ട്രെയിനിംഗ്, അഗ്രികൾച്ചറൽ, ഡി. എം.ആർ. കോഴ്സ്, സ്പോക്കൺ ഇംഗ്ലീഷ്, സ്ക്രീൻ പ്രിൻറ്റിംഗ്, എന്നിവക്ക് തപാൽവഴി തിയറിയും പ്രാക്ടിക്കൽ വേറെയും.

*8. അഫിലിയേഷൻ നൽകുന്നു:* തൊഴിലധിഷ്ടിത വിദ്യാഭ്യാസവുമായിട്ടുള്ള എല്ലാ കോഴ്സുകൾക്കും, ചർച്ച് കോൺവെന്റ് സ്ഥാപനങ്ങൾ, പാരലൽ കോളേജുകൾ, സംഘടനകൾതുടങ്ങി.

*9. ഹിന്ദി ക്ലാസുകൾ:* കേരളാ ഹിന്ദി പ്രചാര സഭയുടെ കീഴിൽ പരീക്ഷ. S.S.L.C. മുതൽ വിദ്യാഭ്യാസമുള്ള വർക്കുവേണ്ടി വിവിധ ഹിന്ദി ക്ലാസുകൾ തിരുവനന്തപുരത്തും മറ്റിതര സെന്ററുകളിലും നടത്തുന്നു.

*10. മന്ദബുദ്ധി സ്കൂൾ:* തിരുവനന്തപുരം, കൊട്ടാരക്കര, നിലമ്പൂർ തുടങ്ങിയ സ്ഥലങ്ങളിൽ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും (5–15 വയസ്) പ്രത്യേകമായി നടത്തുന്നു.

*11. 18 വയസ്സ് പൂർത്തിയായവർക്ക്: B.A/B Com* (Calicut Univercity) ഡിഗ്രിക്ക്ചേരാം പരീക്ഷ മലയാളത്തിലും എഴുതാം (തിരുവനന്തപുരം, ചെങ്കുളം, സെന്ററുകളിൽ മാത്രം.)

*12. 4 മാസം കൊണ്ട് പ്രീഡിഗ്രി (+2):* പ്രീഡിഗ്രി തു... മായ മദ്രാസ് H.S.C ക്ക് ചേർന്നാൽ സെപ്റ്റംബർ/മാ... മാസങ്ങളിൽ പരീക്ഷ എഴുതാം. പരീക്ഷ ഇംഗ്ലീഷിലു... മലയാളത്തിലും എഴുതാം (തിരുവനന്തപുരം, ചെങ്കുള... സെന്ററുകളിൽ തമസിപ്പിച്ചു പഠിപ്പിക്കുന്നു. കൂടാതെ ക... സ്പോണ്ടൻസും.

**ജോലിക്ക് ഉടനെ ബന്ധപ്പെടുക**
**(തൊഴിൽ രഹിതർ മാത്രം)**

MA/MA Psychology, MSc/MSc Home Sicenc... B.Ed, P.P. Trs. DMR ടീച്ചേഴ്സ് എന്നിവരെയും, B.Com... HDC ഫൈനാൻസ്/ഓഫീസ് മാനേജർ (ഇംഗ്ലീഷ് നല്ല... പോലെ കൈകാര്യം ചെയ്യാൻ അറിയാവുന്നവർ മാത്രം) വനിതകൾക്കുമാത്രം.

ഫീൽഡ് ഓഫിസ്സേഴ്സ്/ വർക്കേഴ്സ് (സ്ത്രീകൾക്കും പുരുഷൻമാർക്കും) നല്ല കഴിവും, ഏറ്റെടുക്കുന്ന ജോലിയിൽ ആത്മാർത്ഥത കാണിക്കുന്നവർ മാത്രം അപേക്ഷിക്കുക.

**L.L.B. ക്ലാസിനു രജിസ്ട്രേഷൻ തുടരുന്നു.** (ജനറൽ നേഴ്സിംഗ്/B.Sc നേഴ്സിംഗ്/ ബി. ഫാം തുടങ്ങിയവക്ക് ആന്ധ്രാ, ബാംഗ്ളൂർ എന്നിവടങ്ങളിൽ പ്രവേശനം ആഗ്രഹിക്കുന്നവർക്കു വേണ്ടിയുള്ള ഗൈഡൻസ് സെന്റർ തിരുവനന്തപുരത്ത് ആരംഭിച്ചിട്ടുണ്ട് (ഫ്രീ സേവനം)

**N.B.**

1. തിരുവനന്തപുരത്ത് പെൺകുട്ടികൾക്ക് താമസിച്ചു പഠിക്കാൻ കന്യാസ്ത്രീകളുടെ മേൽനോട്ടത്തിലുള്ള ഹോസ്റ്റൽ
2. കോഴ്സുകൾ പഠിച്ച് കഴിയുന്ന മുഴുവൻ പേരും കേരളത്തിൽ ഏതുസ്ഥലത്തും ജോലി ചെയ്യാൻ തയ്യാറാകണം.

ദൽഹി, ഹരിയാന, ഫരീദബാദ് എന്നിവടങ്ങളിൽ സെക്രട്ടറിയൽ പ്രാക്ടീസ്, നേഴ്സിംഗ്, മോണ്ടിസോറി ടീച്ചർ ട്രെയിനിംഗ്, DMR ട്രെയിനിംഗ് എന്നീ കോഴ്സുകൾ നടത്തി അതാതു സ്ഥലങ്ങളിൽത്തന്നെ തൊഴിലവസരമുണ്ടാകും. ക്ലാസ് ജൂലൈ മാസത്തിൽ ആരംഭിക്കും.

കൂടുതൽ വിവരങ്ങൾക്കും/താൽപര്യമുള്ള കോഴ്സിന്റെ പേരും കാണിച്ച് സ്വന്തമായി മേൽവിലാസമെഴുതി കവർ സഹിതം അപേക്ഷിച്ചാൽ (30രൂപ സഹിതം) നിശ്ചിത കോഴ്സിനുള്ള അപേക്ഷാ ഫാറം അയച്ചുതരുന്നതാണ്. ഓരോ സെന്ററിലും 30 വനിതകൾക്കാണ് പ്രവേശനം. നിശ്ചിത അംഗസംഖ്യ കുറവായാൽ മറ്റൊരു സെന്ററിലേക്ക് താൽപര്യമുള്ളവർക്ക് പ്രവേശനം മാറ്റിക്കൊടുക്കും.

*Licence No. 475, 11th April 1946. Registered No. KL KTM-38*

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686038

V.V.Itty (68) Died on 2.5.1998

Proprietor:- St. George Bankers, Pulickal Kavala P.O., Vazhoor



## കൃതജ്ഞത

ഞങ്ങളുടെ വന്ദ്യപിതാവിന്റെ ആകസ്മികമായ വേർപാടിൽ ഞങ്ങളുടെ ദുഃഖത്തിൽ പങ്കുചേരുകയും, ഞങ്ങളെ ആശ്വസിപ്പിക്കുകയും, ശവസംസ്കാര ശുശ്രൂഷയിൽ സംബന്ധിക്കുകയും ചെയ്ത അഭിവന്ദ്യ യാക്കോബ് മാർ ഐറേനിയോസ് തിരുമേനി, വന്ദ്യ പി.സി. യോഹന്നാൻ റമ്പാച്ചൻ മറ്റു സഭാമേലദ്ധ്യക്ഷൻമാർ, ബഹുമാനപ്പെട്ട വൈദികർ, കന്യാസ്ത്രീകൾ വിവിധ രാഷ്ട്രീയ, സാമൂഹ്യ, സാമുദായിക, വ്യവസായിക പ്രമുഖർ, ബന്ധുമിത്രാദികൾ എന്നിവരോട് ഞങ്ങൾക്കുള്ള ഹൃദയം നിറഞ്ഞ കൃതജ്ഞത ഈ അവസരത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു.

*Inserted By:*

Sorrowing Family

Annamma Itty (wife)

V.I. George and Ciji George (Manipal)

V.I. Thomas and Bijili Thomas (Vazhoor)

V.I. Jolly and Johnson P Joseph (Mulanthuruthy)

***Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kotta am - 38. Chief Editor Rev. Dr. Jacob Kurian.***